യിൽ ഫലിതവും പരിഹാസവും ആവശ്യമാണെന്നും, മനഃപൂർവ്വം ആരെയെങ്കിലും ഇടിച്ചു പറയുകയോ, ആക്ഷേപിക്കുകയോ അല്ല തന്റെ ലക്ഷ്യമെന്നും കവി ഉറച്ച സ്വരത്തിൽ പ്രഖ്യാപിക്കുന്നു.

തുള്ളൽക്കഥകളിൽ, കാണികളും ശ്രോതാക്കളുമായ ജനങ്ങൾക്കുവേണ്ടി ഫലിതപരിഹാസങ്ങൾ വാരിവിതറാൻ നിശ്ചയിച്ച നമ്പ്യാർക്ക്, അതിനു പാകിയവിധം പുരാണകഥകളെ പരിഷ്കരിക്കേണ്ട ആവശ്യം വന്നുകൂടി. രാവണന്റെയും ദുര്യോധനന്റെയും നളന്റെയും ശീലാവതിയുടെയും കഥകളിൽ കേരളത്തിലെ സാമാന്യജനങ്ങൾക്ക് രസകരമായ സംഗതികൾ കണ്ടെത്തുക വിഷമമാണല്ലോ! കഥകൾ നടന്നത് അന്യദേശങ്ങളിൽ; അതും പണ്ടുപണ്ട്. അന്നത്തെ സംഗതികൾ ആർക്ക് നിശ്ചയമുണ്ട്? ആ സ്ഥലങ്ങൾ കണ്ടവരാരുണ്ട്? അവിടത്തെ ആളുകൾ ഏതു തരക്കാരായിരുന്നു? അവരുടെ പ്രത്യേകതകൾ എന്തെല്ലാമായിരുന്നു? ആർക്കറിയാം?

ഈ വഴി പറ്റിയതല്ലെന്ന് നമ്പ്യാർക്ക് തോന്നി. വേഗത്തിൽ അതിനു പരിഹാരവും അദ്ദേഹം കണ്ടെത്തി. പ്രധാന കഥാപാത്രങ്ങളെ നേരെ കേരളത്തിലേക്ക് കൊണ്ടുവരിക! രാജാക്കന്മാർക്ക് അകമ്പടിക്കാരായി അമ്പലപ്പുഴയിലും മറ്റുമുള്ള ജനങ്ങളെ നിയമിക്കുക. വിറകുവെട്ടാനും വെള്ളംകോരാനും കറിക്കു നുറുക്കാനും പടയ്ക്കു പോകാനും അണിയാനും അരങ്ങത്തിറങ്ങാനും പററിയ ആണുങ്ങളും പെണ്ണുങ്ങളും— നായരും നമ്പൂരിയും പട്ടരും പട്ടത്തിയും അച്ചിമാരും അമ്മച്ചിമാരും— എത്രവേണമെങ്കിലും ഇവിടെയുണ്ട്. ആളിന്റെ പേരു മാറാതെ വീട്ടുപേരും വിലാസവും മാറ്റുക; അതാണ് നമ്പ്യാർ കണ്ടുപിടിച്ച വിദ്യ. കഥകളെല്ലാം കേരളത്തിൽ നടക്കുന്നു; കഥാപാത്രങ്ങളുമായി തന്റെ സമകാലീനർ പങ്കെടുക്കുന്നു; അവരുടെ വിഡ്ഢിത്തങ്ങളുടെനേർക്ക് താൻ വിരൽചൂണ്ടുന്നു. അവർ ചിരിക്കുന്നു. അതെ, കേരളീയത്വം എന്ന ഒറ്റ വാക്കിൽ ഈ നമ്പ്യാർശില്പത്തെ വ്യവഹരിക്കാം.

കഥാപാത്രങ്ങളെല്ലാം നമ്പ്യാർക്ക് സുപരിചിതരായിരുന്നതുകൊണ്ട് അവരുടെ ഇടയിലേക്ക് ഇറങ്ങിച്ചെല്ലാനും അവരെയെല്ലാം തന്റെ ഭാവനാലോകത്തേക്ക് കൂട്ടിക്കൊണ്ടുപോകാനും അദ്ദേഹത്തിനു പ്രയാസമുണ്ടായില്ല. ദുര്യോധനനെയും രാവണനെയും ഇന്ദ്രനെയും ഭീമസേനനെയും നാരദനെയുമൊക്കെ അദ്ദേഹം അമ്പലപ്പുഴക്കാരാക്കി മാറ്റി.

നമ്പ്യാരുടെ ഹാസ്യത്തിന്റെ അടിസ്ഥാനം ഇവിടെയാണ്. ഇങ്ങനെ തുള്ളൽക്കഥാപാത്രങ്ങളെ കേരളത്തിലെ മണ്ണിൽ കുടിയിരുത്തിയിരുന്നില്ലെങ്കിൽ തുള്ളൽക്കഥകളിൽനിന്ന് അനുഭവവേ

ഭൃശമാകുന്ന ഹാസ്യരസം നമുക്ക് ഒരിക്കലും കിട്ടുമായിരുന്നില്ല. നമ്പ്യാരെ നമ്പ്യാരാക്കിയത് തുള്ളൽക്കവിതകളാണ്; തുള്ളൽ കഥകളെ തുള്ളൽക്കവിതകളാക്കിയത് അവയിലെ ഹാസ്യമാണ്; ആ ഹാസ്യത്തിന് ബീജാവാപം ചെയ്തു കേരളീയതയും. അങ്ങനെ കേരളീയത നമ്പ്യാർക്കവിതയുടെ നാരായവേരായി മാറുന്നു.

ഇതിനെപ്പറ്റി ചേലനാട്ട് അച്യുതമേനോന്റെ നിരീക്ഷണം ഇപ്രകാരമാണ്:

''തുള്ളലുകളിലെ കേരളീയത്വം അവയിലെ ഫലിതത്തിന്റെ ഒരു ഭാഗമാണ്. മുമ്പിലിരിക്കുന്ന സാധാരണജനങ്ങളെ ചിരിപ്പിച്ച് ചിന്തിപ്പിക്കുകയാണല്ലോ നമ്പ്യാരുടെ കവിതാലക്ഷ്യം. ചുറ്റുപാടുമുള്ള വൈരൂപ്യങ്ങളെയും പൊരുത്തക്കേടുകളെയും പ്രാസംഗികമായി വിമർശിച്ചാൽ മാത്രമേ ചിരി ഉതിരുകയുള്ളൂ. കേരളത്തിലുള്ള സമ്പ്രദായങ്ങളും മറ്റും അന്നത്തെ ലോകത്തിലും മറ്റും കാണുന്നത് അതുകൊണ്ടാണ്. വിമർശനം സമകാലിക ജീവിതത്തെ ആയിരുന്നല്ലോ! ചുറ്റുപാടുകളെ പ്രതിബിംബിക്കാതിരിക്കുക ആ നിലയ്ക്ക് അസാധ്യവുമായിരുന്നു.''

ഏവൂർ പരമേശ്വരൻ

# കിരാതം

1 ഹരിഹരതനയൻ തിരുവടി ശരണം
വിരവൊടു കവി ചൊൽവാൻ വരമരുളേണം
മറുതലരടിയനൊടെൻ കരുണായ്‌വാൻ
കരളുന്നേൻ കരുണാമൃതസിന്ധോ.
2 കരി, കരടികളും, കടുവാ, പുലി, സിംഹം
വനത്തിൽനിന്നു വസിപ്പതുപോലെ
മറുതലർ നമ്മെയൊഴിപ്പതും നിത്യം
തകഴിയിൽ വിലസീടുന്നലമയ്യാ.
3 അണിമണികലയും തുമ്പയുമെല്ലാം
ഫണിപതി ഫണഗണമണികളുമണിയും
പുരരിപുതൻ പദകമലേ പരിചൊടു
പണിയുന്നവരുടെ പാലനശീലൻ
പ്രണയിനിയാകിയ മലമകൾതാനും
പ്രണയസുഖേന രമിപ്പാനായി
ക്ഷണമൊരു കരിവരമിഥുനമതായി
ക്ഷണികമതാകിന വിഷയസുഖത്തിൽ
പ്രണയമിയന്നൊരു രസികന്മാരവർ
പ്രണിഹിതകളുകം വാഴും കാലം
4 മണമിയലുന്നമരപ്പൂകാവിൽ
മണലിൽ നടന്നു രമിച്ചു മരങ്ങടെ
തണലിലിരുന്നു രമിക്കുന്നേരം
ഗുണവതിയാമുമതന്നുടെ കനായ്‌
ഗണപതിയെന്നൊരു മൂർത്തിവിശേഷം

പ്രണതജനങ്ങളുടെ വിഘ്നമൊഴിപ്പാൻ
പ്രണിഹിതകുതുകം വന്ദേ പിന്നെ.
5 ക്ഷണമാത്രം തത്തിരുവടിയടിയന്ന
തുണമാത്രം ചെയ്യീടുന്നാകിൽ
ഗുണപാത്രം ഞാനെന്നിഹ വരുവൻ
അണുമാത്രം മമ സംശയമില്ല.
6 ഗണമാത്രങ്ങൾ കഴിഞ്ഞതിലങ്ങൊരു
കണമാത്രം പുനരുണ്ടായില്ലാ;
തൃണമാത്രം ബഹുമാനവുമില്ലാ
ധനവാന്മാരുടെ സഭയിൽ വരുമ്പോൾ
പണമാത്രം പറയാമടിയനൊരു
പരനിന്ദാദികളും നാവിലുമില്ല
7 പരിചൊടു സന്തതമംബരതടിനീ-
പുരിയിൽ വസിച്ചരുളീടിന ഭഗവാൻ
പരമാനന്ദമയാകൃതി കൃഷ്ണൻ
പരദൈവതമടിയന്നനുകൂലം
8 നരപതി കലപതി ധരണീസുരപതി
നിരവധി ഗുണഗണനിധിപതിസദൃശൻ
പെരുകിന ചെമ്പകനാടാകുന്നൊരു
സുരവരനാട്ടിലനാകുലതരണം
9 പരിജനപാലനപരിചയശീലൻ
പരിപാലിച്ചരുളീടുകധീശൻ.
10 ഗുരുനാഥൻ മമ ഗുണഗണമേറിയ
ധരണീസുരരോത്തമനരുളുകമൂലം
സരസകഥാകഥനത്തിനെനിക്കൊരു
പെരുവഴിമാത്രം കാണാറായി
11 കിള്ളിക്കുറിശ്ശി മഹേശ്വരനും പുന-
രുള്ളിലിരുന്നരുളുന്ന സഭാ മമ
തുള്ളലിനുള്ള രസങ്ങളറിഞ്ഞവ-
രുള്ളംതന്നിൽ രസിച്ചീടേണം
വെള്ളിച്ചുരികയിളക്കിപ്പലപല
പുള്ളിപ്പുലി കടുവാ മഹിഷാദിക-
ളുള്ള വനങ്ങളിൽ വേട്ടയുമാടി

പള്ളിക്രീഡാതല്പരനാകിയ
തകഴിയിൽ വാണരുളീടിന ഭഗവാൻ
അകളാകൃതിയാം ഹരിഹരതനയൻ
സകലവരപ്രദനപ്രതിമാനൻ
സുകൃതിഗുണങ്ങളും വരുത്തീടണം.

12 കവിമാതാവേ, ദേവി, സരസ്വതി,
കവിതാമാവേ കാത്തരുളേണം
സജ്ജനസഭയുടെ സുഭഗത്വംകൊ-
ണ്ടിജ്ജനമൊന്നു പ്രയോഗിക്കുമ്പോൾ
ദുർജ്ജനമെങ്കിലുമതിനെക്കൊണ്ടൊരു
ദൂഷണമൊന്നവൻ ചൊല്ലുകയില്ല.

13 നല്ലജനങ്ങടെ സഭയിൽ ചെന്നാൽ
വല്ലതുമവിടെശ്ശ്ലാഘിതമാകും
മുല്ലപ്പൂമ്പൊടിയേറ്റു കിടക്കും
കല്ലിനുമുണ്ടാമൊരു സൗരഭ്യം
സുജനഗുണംകൊണ്ടല്പവുമാകും ബഹു-
മാനവിശേഷം വരുമെന്നുള്ളതു
ഞാനൊരു പദ്യം ചൊല്ലാമായതു
മാനുഷരെല്ലാം കേട്ടറിയേണം.

14 "കല്പാന്തത്തുദരന്തരേ ഗണിതം
ഗാഹസ്യപകാകസായം
മാകന്ദം മകരന്ദശാലിനമിഹ
ത്വാം മന്മഹേ കോകിലം;
കല്യാണി സ്ഥലവൈഭവേന കതിചി-
ദ്രസ്നൂനി കസ്തൂരികാം
നേപാളക്ഷിതിപാലഫാലപതിതേ
പങ്കേ ന ശങ്കേത കഃ"

15 നേപാളക്ഷിതിതന്നിൽ വസിക്കും
ഭൂപാലന്റെ വലിപ്പം പറവാൻ
പണ്ടൊരു കവിതക്കാരൻ പദ്യമു-
ണ്ടാക്കി സ്തുതിചെയ്തതു കേൾപ്പിൻ
പിതൃപിണ്ഡത്തെക്കൊത്തിത്തിന്മാൻ

കൊതിയേറുന്നൊരു കാക്കേ കേൾ നീ
കൂരിരുൾപോലെ കറുത്ത ശരീരം
ക്രൂരമിതയ്യോ നിന്നുടെ ശബ്ദം
പാരമസഹ്യം കേൾക്കുന്നോർക്കൊരു
നേരവുമില്ലാ സൗഖ്യമിതെന്നീ
കർണ്ണങ്ങൾക്കിതു കേൾക്കുന്നേരം
പുണ്ണിലൊരമ്പു തറച്ചതുപോലെ
ഉരിയാടാതൊരു തേന്മാവിന്മേൽ
മരുവുന്നാകിൽ നിനക്കിഹ കാക്കേ,
പെരുതായിട്ടൊരു ഗുണമുണ്ടായ്വരു-
മതിനാലതു പറകല്ല സഖേ, ഞാൻ
കയിലും കാകനതൊരു നിറമെന്നു
കുറവില്ലതിനു പലർക്കും ബോധം
നാമംകൊണ്ടേ നിങ്ങളുതമ്മിൽ
ഭേദമതുള്ളൂ ബലിഭോക്താവേ
മാവിന്നഗ്രേ ചെന്നു വസിപ്പാൽ
കാകൻ നീയൊരു കോകിലമാകും;
കാണികൾ നിന്നെക്കയിൽ കയിലെന്നൊരു
നാണിയമങ്ങു നടത്തിക്കൊള്ളും
ആയതു വരുമോ എന്നൊരു സംശയ-
മകതാരിൽ പുനരുണ്ടാകേണ്ട
നേപാളക്ഷിതിതന്നിൽ വസിക്കും
ഭൂപാലന്റെ ലലാടംതന്നിൽ
പൊറുപുരണ്ടു കണ്ടാലതു വില
പേറില്ലാതൊരു കസ്തൂരിക്കറി-
യെന്നല്ലാതൊരു മനുജന്മാർക്കും
തോന്നുകയില്ല വിചാരിക്കുമ്പോൾ
കുങ്കുമമണിയും തിരുനെറ്റിക്കൊരു
പങ്കം പിരളുവതെന്തവകാശം?
16 ശങ്കരശിവശിവ! പോരത്തുള്ളതു
ശങ്കിപ്പവനൊരബദ്ധക്കാരൻ
എതിരെപ്പോന്ന ജനങ്ങടെ പാലന
പോരെന്നുള്ളതിനെന്തവകാശം?

പള്ളിയെന്നുള്ളതൊന്നത്തനപോലും
കളിയായിപ്പറവാനും മേലാ
ജളനെന്നാലും സ്ഥാപരമേ കൊ–
ണ്ടുളവാകും ഗുണമെന്നിതിനർത്ഥം.
17 ശാസ്ത്രങ്ങൾ, വ്യാകരണസൂത്രങ്ങൾ, നല്ല തർക്ക–
വാദങ്ങൾ പിന്നെ ധർമ്മശാസ്ത്രങ്ങൾ, പുരാണങ്ങൾ
വേദം, ഗണിതം, മന്ത്രവാദം, ചികിത്സാഗ്രന്ഥ–
ങ്ങളും, ശാസ്ത്രവിദ്യാ വിനോദമെന്നിവകളും
ആട്ടം, കളികൾ പിന്നെപ്പാട്ടും ഞാണിന്മേലേറി,
ഓട്ടംതുള്ളലും പലകൂത്തും ഗ്രഹിച്ചവനും
കോട്ടംകൂടാതെ കവനങ്ങളും ചമച്ചുണ്ടാക്കി
വാട്ടം കൂടാതെ വിദ്വൽക്കൂട്ടത്തെ ബോധിപ്പിപ്പാൻ
ഒട്ടുമെത്രയുമില്ലെന്ന തെറ്റ് സഭയെക്കണ്ടാൽ
മുട്ടും മനസ്സു പാരം, പട്ടുപഠിച്ചതെല്ലാം
വിട്ടുപോമത്രയല്ലാ കിട്ടും പരിഹാസങ്ങൾ
കെട്ടുകവികൾ ചിലർ കെട്ടും പ്രയോഗിക്കുമ്പോൾ
തട്ടുമേലേറുന്നോരും തട്ടുമവനു ഭംഗം
ഇഷ്ടം ലഭിക്കയില്ലനിഷ്ടം ലഭിക്കുംതാനും
ഇത്ഥം വിചാരിക്കുമ്പോളിത്തൊഴിലെളുതല്ലാ
ചിത്തം ഗുരുക്കന്മാരിൽ നിത്യമുറപ്പിക്കുന്ന
സത്തുക്കൾക്കൊരു ദൈന്യമെത്തുമെന്നതേ വേണ്ട.
18 ഉലകുകളെ പെറ്റമാതാ വാഴുംകാലം
പലകുടിയില്ല ധരിത്രിയിലെങ്ങും
വിലപിടിയാത്ത ജനങ്ങളുമില്ലാ
ചെലവിടുവാൻ മടിയൊരുവനുമില്ലാ.
തലമുടിയും, ചൊടിയും, പല്ലും, മുഖവും
മുലയും കണ്ടാലഴകില്ലാത്തൊരു
ചലമിഴിമാരൊരുവരുമില്ലാ,
മലയാളം പരദേശങ്ങളിലും
സ്ഥലമില്ലാത്ത ഗൃഹങ്ങളുമില്ലാ,
ജലമില്ലാത്ത കുളങ്ങളുമില്ലാ,
ഫലമില്ലാത്ത മരങ്ങളുമില്ലാ,
ഫലമില്ലാത്ത വിവാദവുമില്ലാ,

ഓത്തില്ലാത്ത മഹീസുരരില്ലാ,
കൂത്തില്ലാത്ത നടന്മാരില്ലാ,
പോത്തില്ലാത്ത കൃഷിക്കാരില്ലാ,
ചാർത്തില്ലാത്ത ധനവ്യയമില്ലാ,
മുള്ളുപറഞ്ഞു നടക്കുന്നവരും,
കള്ളുകുടിച്ചു മുടിക്കുന്നവരും,
പൊള്ളുപറഞ്ഞു ഫലിപ്പിപ്പവരും,
ഉള്ളിലസൂയ മുഴുക്കുന്നവരും
കള്ളന്മാരും കശ്മലജാതികൾ
ഉള്ളൊരു ദിക്കുകൾ കാണ്മാനില്ലാ.
എള്ളും, നെല്ലും, പൊന്നും, പണവും,
എങ്ങുമൊരേടത്തില്ലാതില്ലാ.
ഉത്തമഗുണനാമുലകരുടെ പെരുമാറും
ഇത്തരമവനിസുഖത്താൽ വാഴുന്നു,
പത്തനസീമനി പരമാനന്ദം
സ്വാസ്ഥ്യത്തോടു വസിക്കും കാലം,
ശാസ്ത്രിബ്രാഹ്മണനൊരുവൻ വന്നഥ
ശാസ്ത്രമൊരല്പം വായിച്ചമ്പൊടു
ധാത്രീശ്വരനെ ബോധിപ്പിച്ചതു
മാത്രം ഞാനിഹ കഥനംചെയ്യാം.
19 ശ്രീമധുസൂദനഭക്തശിരോമണി
സോമകുലാംബുധി പൂർണ്ണശശാങ്കൻ
ഭൂമിപുരന്ദരനായ യുധിഷ്ഠിര-
ഭൂമിപനടവിയിലാദരവോടേ
ഭീമാദികളാമവരജരോടും
ഭാമിനിയാകിയ ദ്രുപദിയോടും
മാമുനിമാരുടെ വേഷം പൂണ്ടഥ
യാമിനിതന്നിലുറക്കമിളച്ചു.
20 "രാമ,ഹരേ, വരദേതി മുദാ തിരു-
നാമജപങ്ങൾ മുടങ്ങീടാതെ
ആമയഹരമാപി തീർത്ഥജലങ്ങളി-
ലാമഗ്നന്മാരായി നടന്നു
കൈതവരഹിതന്മാരവർ സുഖമൊടു

ദ്വൈതവനത്തിലിരിക്കും കാലം
കൈതവമിയലും കുരുകുലകുമതികൾ
ചെയ്തൊരു കള്ളച്ചൂതുനിമിത്തം
ജാതമതാകിന വൈരമൊഴിപ്പാ—
നൊരൊരുമാർഗ്ഗം സമുചിതമെന്നായ്
ചേതസി കിമപി വിചാരിക്കുമ്പോൾ
പ്രീതനതാകിന വേദവ്യാസൻ
പരിചൊടു വന്നുപദേശം ചെയ്തു:
"പരമേശ്വരനൊടു പാശുപതാസ്ത്രം
വിശ്വാസത്തൊടു വാങ്ങിക്കൊണ്ടഥ
ശത്രുജയത്തിനു വരവും വാങ്ങി
സത്വരമിങ്ങു വരേണം വിജയൻ
വിരവൊടു പോകെ"ന്നരുൾചെയ്തീടിന
വരവചനത്തെക്കേട്ടഥ വിജയൻ
ഗുരുവന്ദനവും ചെയ്തു കരത്തിൽ
ശരവും വില്ലുമെടുത്തു തിരിച്ചു.
21 ഗിരിശൻഭഗവാൻ വാണരുളുന്നൊരു
ഗിരിയുടെ മുകളിൽച്ചെന്നു കരേറി
സുരവരതടിനീസലിലേ മുഴുകി
തരസാ നിസ്തപസ്സു തുടങ്ങി
പഞ്ചായുധരിപു തന്നുടെ നാമം
പഞ്ചാക്ഷരമതു പഠനം ചെയ്തു
പഞ്ചാഗ്നികളുടെ നടുവിലനാരത—
മഞ്ചാതെകണ്ടവിടെ വസിച്ചു,
പഞ്ചാനനസമധീരനതാകിന
പാഞ്ചാലീപതി പാണ്ഡുതനൂജൻ
പഞ്ചേന്ദ്രിയവുമടക്കി മനസ്സിൻ
സഞ്ചാരത്തിനു വഴികളുമടക്കി
ചഞ്ചലഭാവവുമധികമകന്നു ക—
രാഞ്ചലയുഗളം മുകുളിതമാക്കി
കിഞ്ചന സംശയമിടകൂടാതെ
നെഞ്ചിലുറച്ചു ശിവോഹമതെന്നു
സഞ്ചിതഭാവവിശുദ്ധജ്ഞാനവു—



23 ചന്ദ്രകലാധരന്റെ സാന്ദ്രമാം സേവചെയ്‌വാൻ
ചന്ദ്രപ്രതിമൻവീരൻ സാന്ദ്രപ്രസാദത്തോടെ
അഞ്ചുള്ള ചങ്ങലകളഞ്ചും വെവ്വേറെയാക്കി
ആറിൽ കടന്നു പിന്നെ ഏഴുള്ള പശ്ശ്ത്തുടെ
എട്ടുള്ള പെട്ടികളെയും എട്ടും തുറന്നുവച്ചു
ഒമ്പതാംവാതിലപ്പോൾ ബന്ധനംചെയ്തു ധീരൻ.
പത്തുള്ള നാഡികളിൽക്കൂടെ പെട്ടു സഞ്ചാരംചെയ്തു
ആയിരമിതളുള്ള താമരയിതരം പല
ഭൃംഗം പാറന്നു പല ഭൃംഗികളായുള്ളൊരു
പിംഗലയിഡതന്നിൽ പിന്നെ സുഷുമ്നതന്നിൽ
കൈക്കൊണ്ടെന്നു പിന്നെ ദുർഘടനാദികളും
ജിഹ്വാഗ്രഖണ്ഡത്തിന്റെയഗ്രേ കടന്നു വീരൻ
സൂര്യന്റെ മികവിൽച്ചെന്നു സൂര്യപ്രതിമൻ ധീരൻ
പഞ്ചാരപ്പായസങ്ങളും കൂടിക്കലർന്നിട്ടുള്ള—
ത്തഞ്ചാതെ സേവചെയ്തു പായസപ്രിയസഖൻ.
24 അത്ര ഭയങ്കരമായ തപസ്സിന്നു
പാത്രമതാകിയ പാർത്ഥൻ തന്നുടെ
വാർത്തകൾ കേട്ടഥ വാസവനുള്ളിൽ
പേർത്തൊരു ഭീതി മുഴുത്തുതുടങ്ങി
പാർത്ഥിവവരനിവനെന്നുടെ രാജ്യം
പാർത്തിരിയാതെ കരസ്ഥമതാക്കും
പാർത്തലമൊക്കെയടക്കി സ്വയമധുനാ—
നോർത്താലിനിയതു വരുമൊന്നല്ലാ
സ്വർഗ്ഗമശേഷമടക്കാമെന്നോരു
ദുർഗ്ഗവ്യന്നുടെ മകനു തുടങ്ങി
ദുർഗ്ഗനെ വന്നു തപസ്സു തുടങ്ങി
ദുർഗ്ഗതി നീക്കാമെന്നുമുറച്ചു
തൻകഴൽ വന്നുവണങ്ങുന്നവരുടെ
സങ്കടമൊക്കെയൊഴിക്കണമെന്നു
ശങ്കരനൊന്നു കടാക്ഷിക്കുമ്പോൾ
കിങ്കരരായ് വരുമിജ്ജനമെല്ലാം
നിർജ്ജരരാജൻ നീയല്ലിനിമേൽ
അർജ്ജുനനിഹ ഞാൻ വാളു കൊടുത്തു

26 അച്ഛനടങ്ങിയിരിക്കെ വേണ്ട
വെപ്പാളം വാളെന്നു ഗിരീശൻ
കല്പിച്ചെങ്കിലൊരാനെന്നല്ലാ–
തിപ്പരിഷക്കൊന്നറിയാമോ!
ഇത്തൊഴിലൊക്കെ വരുത്തും നമ്മുടെ
പുത്രൻ ഫൽഗുനനെത്ര സമർത്ഥൻ!
ധനമെന്നുള്ളതു മോഹിക്കുമ്പോൾ
വിനയമൊരുത്തനുമില്ലിഹ നൂനം
തനയൻ ജനകനെ വഞ്ചനചെയ്യും
ജനകൻ തനയനെ വധവുംകൂട്ടും
അനുജൻ ജ്യേഷ്ഠനെ വെട്ടിക്കൊല്ലും
മനുജന്മാരുടെ മട്ടിതിതെല്ലാം
കനകംമൂലം കാമിനിമൂലം
കലഹം പലവിധമുലകിൽ സുലഭം;
ഉന്മതപെരുകിന ധൃതരാഷ്ട്രാത്മജ–
നഗ്രജനാകിയ ധർമ്മാത്മജനുടെ
നിഗ്രഹമല്ലാതുള്ളൊരു തൊഴിലുക–
ളൊക്കെയെടുത്തു തടുത്തുമലച്ചും
പലതും കാൺകെ ദ്രൗപദിതന്നുടെ
തലമുടി പിടിപെട്ടടിയുംകൂട്ടി
ഝടിതി പൊടിച്ചും പുടവയഴിച്ചും
പൊടിയിലിഴച്ചും പൂജകഴിച്ചും
ദുശ്ശാസനനെന്നവനെപ്പോലെ
കശ്മലനായിട്ടൊരുവനുമില്ല;
മര്യാദയ്ക്കു നടക്കണമെന്നു
ദുരിയോധനനൊരു ഭാവവുമില്ല;
ജ്യേഷ്ഠനിരിക്കെക്കുരുവംശത്തിൽ
ശ്രേഷ്ഠൻ ഞാനെന്നവനുടെ ഭാവം
ജ്യേഷ്ഠനെ നാട്ടിൽ കണ്ടെന്നാകിൽ
ചേട്ടകൾ തല്ലിപ്പല്ലുപൊഴിക്കും;
നാട്ടും നഗരവുമൊക്കെ വെടിഞ്ഞിഹ
കാട്ടുംവാണു വസിച്ചു യുധിഷ്ഠിരൻ
അവനുടെ തമ്പി ധനഞ്ജയനിപ്പോൾ

ശിവനെസ്സേവതുടങ്ങി പത്ഥകെ;
26 ഭുവനം മൂന്നുമടക്കി വസിപ്പാ—
നവനങ്ങളാഗ്രഹമുണ്ടു സാധിക്കും;
ശിവനും പിന്നെസ്സേവിപ്പോരെ
ശിരസി കരേറാനൊരു മടിയില്ലാ;
കുടിലതയുള്ളൊരു ചന്ദ്രക്കലയും
മുടിയിലെടുത്തു നടക്കുന്നില്ലേ?
ഭുവനദ്രോഹം ചെയ്‌വാനായി
ശിവനെപ്പണ്ടു ഭജിച്ചു നിമിത്തം
ഭവനം മൂന്നു ലഭിച്ചു പുരന്മാർ
ഭുവനം മൂന്നും ഭസ്മമതാക്കി;
നമ്മുടെ മകനെന്നാകിലുമിങ്ങനെ
നിർമ്മര്യാദം ഭാവിപ്പാലതു
സമ്മതമല്ല നമുക്കൊരുനാളും
തന്മതഭംഗം ചെയ്യേപ്പൊരു.
നുള്ളിട്ടൊരു തല്പവരമ്പോരം
പിള്ളയെടുത്തു തടുക്കയുള്ളൂ;
തനിക്കാരും പ്രിയമുള്ള ജനത്തിനു
തന്നുടലിന്നു പിറന്നതുപോരും;
വല്ലായ്മക്കളിലില്ലാ മക്കളി—
തെല്ലാവർക്കും സമ്മതമല്ലോ
എന്നു മനസ്സിലുറച്ചുടനേ സുര—
സുന്ദരിമാരെ വിളിച്ചുവരുത്തി;
"സുരകലതരുണി മനോഹരിയാകിയ
സുരുചിരതരുണി തിലോത്തമയെങ്ങു"?
ഉർവ്വശിയെങ്ങു"? മേനകയെങ്ങു"?
സദ്ഗുണാംബുധി രംഭയുമെങ്ങു"?
സർവ്വരുമിങ്ങു വരട്ടെ നിങ്ങടെ
സാരസ്യാദി ഗുണങ്ങടെ ഭംഗികൾ
സംഗതിവരുമൊരു പുരുഷന്മാരുടെ വ്രത—
ഭംഗം ചെയ്‌വാനൊരു വഴിയുണ്ടാം;
27 നമ്മുടെ മകനാമർജ്ജുനനിപ്പോൾ
മന്മഥഹരനെസ്സേവതുടങ്ങി

നമ്മുടെ രാജ്യമടക്കിവസിപ്പാ-
നെന്നകനുള്ളിലൊരാശ തുടങ്ങീ;
ക്ഷേത്രപ്രിയനാം ഭഗവാനും പുന-
രൊത്ത വരങ്ങൾ കൊടുക്കും നിയതം;
സത്വരമവന്റെ ചിത്തമിളക്കാ-
നിത്തിരി പണിയെന്നാകിലുമുടനെ,
ചെന്നതു സാധിപ്പില്ലെന്നാൽ പുന-
രെന്നുടെ പൌരുഷമൊക്കെ നശിക്കും.

28 ഉല്ലാസത്തൊടു നിങ്ങളെല്ലാമവിടെച്ചെന്നു
വില്ലാളിവീരനോടു സല്ലാപം പേശിക്കൊണ്ടു
മല്ലീവിശിഖന്റെ വില്ലിനെതിരായുള്ള
ചില്ലീവിലാസംകൊണ്ടു തല്ലിവശംകെടുപ്പിൻ
കല്ലോലംപോലെയുള്ള നല്ലോരു കൺമുനകൾ
മെല്ലെന്നവന്റെ നേരെ ചെല്ലുന്ന നേരമുള്ളിൽ
തെല്ലും വികാരമുണ്ടായില്ലെന്നു വരത്തില്ലാ
മുല്ലമൊട്ടിന്റെ ഭംഗി വെല്ലും നിങ്ങടെ നല്ല
പല്ലും ചൊടിയും മിഴിത്തെല്ലും കാണുന്നനേരം
കല്ലും മയങ്ങിപ്പോമെന്നല്ലേ ജഗൽപ്രസിദ്ധം;

29 കില്ല നമുക്കു ചെറ്റും ഇല്ലിതു നിങ്ങളെന്നു
ചെല്ലുന്ന താമസമല്ലാതെ മറ്റൊന്നില്ലാ
നല്ലാർമണികൾ നിങ്ങളല്ലാതിന്നൊരുത്തരു-
മില്ലാ നമുക്കെന്നുള്ളതെല്ലാരും ബോധിക്കേണം
വല്ലാതെ ശങ്കിച്ചിങ്ങു നില്ലാതെ ചെന്നടുത്തു
നല്ല കടാക്ഷംകൊണ്ടു കൊല്ലാക്കൊല ചെയ്യേണം;
നല്ല പാട്ടുകൾ കൂത്തുമെല്ലാം പ്രയോഗിക്കുമ്പോൾ,
നല്ല രസികൻ പാർത്ഥൻ മെല്ലവേ കണ്മിഴിക്കും;
കല്യാണിമാരെക്കണ്ടാലില്ലാതെയാകും ധൈര്യം.
ചൊല്ലാമന്നേരം കാര്യമെല്ലാം നമുക്കു വന്നു."
ഏവമരുൾചെയ്തോരു ദേവാധിരാജന്റെ
ഭാവമറിഞ്ഞുടനെ ദേവസ്ത്രീകൾ പറഞ്ഞു:
"നിന്തിരുവടിയുടെ ചിന്തിതം സാധിപ്പിപ്പാൻ
ദന്തിഗാമിനിമാർക്കെന്തു സന്ദേഹം നിന്റെ
അന്തികേ സർവ്വകാര്യം സാധിച്ചുപോരും ഞങ്ങൾ

ചെന്തീയിൽ ചെന്നുചാടി നീന്തീടാൻ കല്പിച്ചു–
അന്തരംഗത്തിലെത്തുമന്തരമില്ലതിന്നു [ന്നാൽ
കുന്തീസുതൻറെ ചിത്തഭ്രാന്തിവരുത്താനൊരു
പന്തിക്കും നിരൂപിച്ചാൽ സാധിക്കുന്നതുമല്ല;
30 എന്നവരികിലുമതിന്നു മടികൂടാതെ
ചെന്നു സാധിച്ചുപോരാമെന്നു ധരിച്ചീടേണം,
കിന്നരന്മാരുംകൂടെ പിന്നാലെ പോന്നീടേണം;
പിന്നെഗ്ഗന്ധർവ്വന്മാരും മുന്നിൽ നടന്നീടേണം;
എന്നാലടിയങ്ങൾക്കു നന്നായ് വരുവാൻ വരം
തന്നാലും തമ്പുരാനെ, വന്നാലു"മെന്നു ചൊല്ലി
ഒന്നിച്ചു നാരീവൃന്ദം വന്ദിച്ചു വഴിപോലെ,
നന്ദിച്ചു പുറപ്പെട്ടു! മന്ദിച്ചിടാതെതന്നെ.
31 സുരതരുണികളങ്ങു നടന്നു,
സുരഗിരികളുമങ്ങു കടന്നു,
പരിശുദ്ധവചനങ്ങളും തുടർന്നു,
പരിചൊടു മനമൊന്നു വിടർന്നു,
വരവാണീജനങ്ങടെ തലമുടി,
പടുതരമഴികയും, മലർപൊഴികയും
മണമൊടു വിലസുകയും,
ഹരിസുതനുടെ മുന്നിലടുത്തു,
കരതലമതിൽ വീണയെടുത്തു,
സരസിജശരനൊന്നു കയർത്തു,
പരിചൊടു മലരമ്പു തൊടുത്തു,
32 വിധമൊന്നു പകർന്നു വിളങ്ങിന കാലം,
പുലി കരടികളും കുറുനരികളും
മറിമാനുകളും പന്നികളും
മദമിളകി നടന്നു മടങ്ങി,
മലയുടെ തടമൊന്നു നടുങ്ങി
മലയതും പുനരൊക്കെ നടുങ്ങി,
പലവഴികളുമൊക്കെ മുടങ്ങി,
സുരസുന്ദരിമാരഥ മലഹരി ബലഹരി
പാടുകയും ചിലരാടുകയും,
ഒളിമുഖവീണകളോതുകയും

ഒളിമിഴിയുടെ ഭംഗിവരുത്തി,
തെളിവോടു ചിലർ പൂന്തുനിരത്തി,
കളിപ്പന്തു തുടങ്ങിയൊരുത്തി,
കളമൊഴികളെ മുന്നിലിരുത്തി,
കനിവോടു തുടർന്നിതു പടുതര—
മൊരുവക താളവും, ചില മേളവും,
ചില കൊട്ടുകളും പാട്ടുകളും
ഒരു കാമിനി വെററില തെറുത്തു,
ഒരു സുന്ദരി പുഷ്പമിറുത്തു,
ഒരുവാൾക്കഥ പാതി കൊടുത്തു,
ഒരുവാൾക്കതു കണ്ടു വെറുത്തു,
ഒരുവാൾക്കഥ മുഞ്ഞി കറുത്തു,
പല ഭാവവുമിങ്ങനെ കാട്ടുന്നു.
33 കനിയുന്ന കാട്ടും പടലും
സുരതരുണികളൊന്നു തളർന്നു,
നരവീരനെ മാടിവിളിച്ചും,
സരസം പുനരൊന്നു കളിച്ചും,
വിരവോടൊരു മിഴിയിലൊളിച്ചും,
ചിലരമ്പൊടു നെററിചുളിച്ചും,
കലഹിച്ചു പറഞ്ഞിതു,
“കൊട്ടിന്നും പാട്ടിന്നും കഴല്പത്തിന്നും,
ഒട്ടും വിജയ! നിനക്കു രസമില്ലേ?
അതിമോഹനമെന്നുടെ യാനം,
അതിമോഹനമെന്നുടെ ഗാനം,
ചിതമല്ലിതു നിന്നുടെ ധ്യാനം
അതിലൊക്കെ നിനക്കഭിമാനം;
ഇതിനെന്തൊരു സംഗതി കണ്ടാലും കളിയല്ലേ
തണ്ടാർമിഴിമാരശേഷമിഹ വന്നു
തവ കണ്ണുകളാശു തുറക്ക!
നവലീല മനസ്സിലുറയ്ക്ക!
ശിവസേവയിലാശ കുറയ്ക്ക!
അപമാനമിതൊക്കെ നിനയ്ക്ക!
നരവീര ധനഞ്ജയ! വന്നാലും വിരവോടെ

വാമാക്ഷിമാരെ വിരഞ്ഞിങ്ങു വിഹരിക്കാം
34 വല്ലഭ, നാരിമാരെക്കണ്ടാൽ
നല്ലവാക്കു പറഞ്ഞീടേണം
മല്ലസായകതുല്യനാകിയ
നല്ല സുന്ദരനല്ലയോ നീ
കുന്തീനന്ദനനായ ഭവാൻ
എന്തിനിങ്ങനെ ദുഃഖിക്കുന്നു?
പന്തണിക്കുളുർകൊങ്കമാരുടെ
ചന്തമമ്പൊടു കണ്ടാലും നീ
കണ്ണുകളായിരമുള്ളവനും
കണ്ണനും പ്രിയനായ ഭവാൻ
കണ്ണുകൊണ്ടു വിണ്ണിലുള്ളോരു
പെണ്ണുങ്ങൾക്കതി ദണ്ഡമല്ലോ!
ഖാണ്ഡവത്തെക്കരിച്ചവനെ
ഗാണ്ഡീവത്തെധരിച്ചവനെ
പാണ്ഡവ, കളവാണിമാരുടെ
താണ്ഡവങ്ങളെക്കണ്ടുകൊൾക;
വാശിയൊന്നും തുടങ്ങാതെ
വേശ്യമാരെ പരിഗ്രഹിക്ക
ഈശസേവയിലാശ വേണ്ട സു-
രേശനന്ദന, ക്ലേശമല്ലോ!
ഇങ്ങനെ പലവിധമുരചെയ്തും പുന-
രംഗജശരതതിയേററു വലഞ്ഞും
അംഗനമാരവർ ചെയ്യൊരു യത്നം
ഭംഗമതായി മനസ്സും മുട്ടി;
35 അഥാചലനമവസമാധിയുറപ്പി-
ച്ചവിടെ സ്ഥിതനാമർജ്ജുനവീരൻ
ഇക്കഥയൊന്നുമറിഞ്ഞതുമില്ലവ-
നൽക്കടധൈര്യപയോധിഗഭീരൻ,
അർജ്ജുനമാനസബന്ധമൊഴിപ്പാൻ
ഇജ്ജനമോർത്താലെളുതല്ലെന്നിഹ
നിർജ്ജരനാരികളെല്ലാം തരസാ
ലജ്ജിതമാരായങ്ങു നടന്നു

ഹസ്തിനപുരമതിലന്നു കാലം പല-
രൊന്നുവിചാരവുമൊന്നു തുടങ്ങി,
കാട്ടിലിരിക്കും ധർമ്മാത്മജന്റെ
പാട്ടിലിരിക്കും ബ്രാഹ്മണർ ചൊല്ലി-
ക്കേട്ടുവിശേഷം ദുര്യോധനനും,
കൂട്ടക്കാരും കർണ്ണസഖന്മാർ
മന്ത്രികളും യജമാനന്മാരും
മന്ത്രികളാകിന കള്ളൻ ശകുനി,
"അന്തണവരരേ, കാട്ടിലിരിക്കും
കുന്തീസുതരുടെ വാർത്തകൾ പറവിൻ!"
"നാട്ടിലവർക്കു പുരസ്ഥിതിയെക്കാൾ
കാട്ടിൽപ്പെരുകിന പരമാനന്ദം;"
"കാററിനുമവരുടെ കായമതിപ്പോൾ
കാററും മഴകളുമേററു വലഞ്ഞു.
കൊററിനു വകയില്ലാഞ്ഞിട്ടങ്ങൊരു
കൊററിപ്പക്ഷികണക്കെ മെലിഞ്ഞു."
36 "കൊററിനു വകയില്ലെന്നോ? ശിവ ശിവ
മാററികൾ നിങ്ങൾക്കെന്തറിയാവൂ?
ഊററക്കാർക്കൊരിടത്തും ചെന്നാൽ
ഊനം വരുമാറില്ലെന്നറിവിൻ!"
"ഫലമൂലാദികൾ വളരെത്തിന്നാം
മലയിലതല്ലാതെന്തൊന്നുള്ളു?"
"ഫലമില്ലാത്ത വിവാദം കൊണ്ടിഹ
കലഹിക്കുന്നതുമെന്തിനു വെറുതേ?"
"കറി നാലും കൂടാതൊരു ഭക്ഷണ-
മറിയുന്നില്ല വനങ്ങളിലെങ്ങും."
"കറിവെപ്പാനെന്തുള്ളതു കാട്ടിൽ?
വിറകിനുമാത്രം മുട്ടില്ലവിടെ
അരിയും മോരും പാത്രവുമിവക-
ളൊരു വസ്തുക്കളുമവിടെക്കിട്ടാ,
കൂറുപറഞ്ഞാൽ ബോധം വരുമോ?
ചോറുണ്ണുന്നവരുണ്ടോ കാട്ടിൽ?"
"ചോറുതരും യജമാനന്മാരിൽ

കൂറുണ്ടായതു കുററമതല്ലേ?"
"കാര്യം പറയാമറിയേണമെങ്കിൽ
സൂര്യനവർക്കൊരു പാത്രം നല്കി,
എന്തൊരു വസ്തു നിരൂപിച്ചെന്നാൽ
അന്തരമില്ലതിലുണ്ടാമപ്പോൾ.
37 അരിയും വേണ്ടാ വിറകും വേണ്ടാ,
കറിവെപ്പാനായൊന്നും വേണ്ടാ,
ഉപ്പും വേണ്ടാ മുളകും വേണ്ടാ,
വെപ്പാനുള്ളവരാരും വേണ്ടാ,
നിരുപിക്കുമ്പോൾ ചോറും കറിയും
പരിചൊടു പാത്രം തന്നിൽ കാണാം
എലയും മോരും പഴവും തൈരും
ചെലവഴിയാതങ്ങവിടെക്കാണാം.

തോരമ്പരിപ്പു ചാറും ചീരക്കറിയുമിഞ്ചി-
ത്തൈരും പച്ചടിയതിൽ ചേരും വേപ്പിലക്കട്ടി
നാരങ്ങാ മാങ്ങാ ചിലനേരം ശാപ്പാടിങ്ങനെ
ഓരോ ദിവസമോരോ ഘോഷം വിശേഷിച്ചുണ്ടാം.
'കണ്ണൻപഴവും പൊന്നിൻകിണ്ണം നിറച്ചു പാലും
വെണ്ണയും നല്ല ചോറുമുണ്ണാതെ പോകുന്നതോ?
പൊണ്ണാ വന്നാലു'തീവണ്ണനെന്നു വിളിക്കും ഭീമൻ
തിണ്ണം വഴിമേൽ വന്നു കണ്ണിൽ കണ്ടോരെയെല്ലാം
ചക്രപ്രമദനൊടു വക്കാണിക്കുന്നവരെ
തക്കത്തിൽ വിളിച്ചിലവെക്കുന്നു ഭീമസേനൻ
കൈപ്പേറവതിന്നു വാക്കിന്നു ഭംഗി പോരാ
പാക്കിന്നും വെററിലയ്ക്കും ഹുക്കപ്പുകയിലയ്ക്കും
ആർക്കും മുഷിച്ചിലില്ല പാക്കും പരിഷകൾക്കു
മോഷ്ടില്ലവിടെയുള്ള സൗഖ്യത്തിനെതിരില്ല.
38 സമ്പത്തികളുമാപത്തികളു-
മെമ്പത്തെട്ടുസഹസ്രം ബ്രാഹ്മണ-
രെപ്പൊഴുമവരൊടുകൂടി നടക്കമ-
തിൽ പരമെന്തൊരു ഭാഗ്യം വേണ്ടു?

ഇപ്പോളൎജ്ജുനനവിടത്തില്ലാ
അല്പം നീരസമുള്ളുകൊണ്ടേണ്ട്."
"എങ്ങു ഗമിച്ചു ഫൽഗുനനിപ്പോൾ?"
"നിങ്ങളതാരും ബോധിച്ചില്ലേ?
പാരാശര്യൻ വന്നരുൾചെയ്തു;
പാരാതെകണ്ടൎജ്ജുനനിപ്പോൾ
മാരാന്തകനുടെ ചരണാംബുജയുഗ-
മാരാധിച്ചു തപംചെയ്യുന്നു,
പശുപതിതന്നോടു പാശുപതാസ്ത്രം
ശരവും വാങ്ങിശ്ശത്രുജയത്തിനു
വരവും വാങ്ങിവരേണം വിജയൻ.
അല്ലാതെകണ്ടരികളെയെല്ലാം
കൊല്ലാനെളുതല്ലെന്നരുൾചെയ്തു
തെല്ലും മടികൂടാതെ പാൎത്ഥൻ
വില്ലുംശരവുമെടുത്തു തിരിച്ചു
കൈലാസാചലമൂലേ ചെന്നഥ
കാലാന്തകനെസ്സേവ തുടങ്ങി;
ശരവുംവാങ്ങിക്കൊണ്ടു ധനഞ്ജയ-
നൊരുമാസത്തിനകത്തു വരുമ്പോൾ
കുരുവംശത്തെ മുടിപ്പാനുള്ളതു
ഉപായവഴിയാമൊരു സംശയമില്ലാ."
39 അന്തണനുടെ മൊഴി കേട്ടു സുയോധന-
നന്തസ്താപം വളരെ മുഴുത്തു:
"കൗന്തേയന്റെ തപസ്സു മുടക്കാ-
നെന്തൊരു കുസൃതി വിചാരിക്കേണ്ടു?
അമ്മാവന്റെ പ്രയത്നമിതെന്യേ
നമ്മാലൊരു കഴിവില്ലെന്നറിവിൻ
ധൎമ്മാത്മജനും സഹജന്മാൎക്കും
ഉണ്മാനും വകയില്ലാതില്ലവർ
സമ്മാനങ്ങളുമേറ്റു തുടങ്ങി
സമ്മോദാൽ മരുവുന്നിതുപോലും
നിൎമ്മാനുഷവിപിനത്തിലിരുന്നവർ
ധൎമ്മംചെയ്തു തുടൎന്നു കൊള്ളാം,

അതിനെക്കാളൊരു ഉൽഭടമിപ്പോൾ
അതിയായിട്ടു നമുക്കു ലഭിക്കും;
ഹരനിൽനിന്നു തപസ്സുംചെയ്തൊരു
ശരവും വാങ്ങി വരുമ്പോൾ വിജയൻ
കുരുവംശത്തെ മുടിപ്പാനുള്ളൊരു
പെരുവഴിയാമൊരു സംശയമില്ല."
വിരുതൻ ശകുനി പറഞ്ഞാനപ്പോൾ:
"മരുമകനേ നീ ഖേദിക്കേണ്ടാ
നമ്മുടെ കൂട്ടിൽ പ്രാണനിരിക്കെ
ധർമ്മജനിവിടെ വരത്തില്ലിനി
മർമ്മംനോക്കിക്കൊണ്ടു ചതിപ്പാൻ
നമ്മെപ്പോലൊരു മാനുഷനില്ല;
മറുതല തലപൊക്കാതെയിരിപ്പാൻ
മരുമകനേ ചില വിദ്യയെടുക്കാം
അറുതികൊടുപ്പാൻ കൂടീല്ലെങ്കിൽ
പൊറുതി കെടുപ്പാൻ ഞാൻ മതിയാകും.
പള്ളും ഭയമില്ലെന്നുടെ കൈയിൽ
പുള്ളും പലവുമിരിക്കുന്നുണ്ടു"
വാതുപറഞ്ഞു പിടിച്ചുപറിക്കാൻ
മറ്റുള്ളവനൊരു വിരുതുണ്ടു വിശേഷാൽ."
കർണ്ണനതു കേട്ടൊന്നു പറഞ്ഞു:
"കർണ്ണസുഖം പറകല്ല നരേന്ദ്രാ!
പൊണ്ണൻ മാരുതി പോരിൽ മടങ്ങും
അണ്ണൻ ധർമ്മജനങ്ങനെതന്നെ
ഉണ്ണികളാം നകുലൻ സഹദേവനുമി-
പ്പെണ്ണിനു തുല്യമിതൊക്കെ മയക്കാം,
പാശുപതാസ്ത്രം വാങ്ങിപ്പ"ഫല"ഗുന-
നാശു വരുമ്പോളിത്തിരി വിഷമം,
ക്ലേശത്തിനു പുനരല്പനൊരാമൊരു
വീശത്തിനു ഞാൻ കാകയുമില്ല
ഈശപ്രീതി ലഭിച്ചുവരുമ്പോൾ
ആശു തടുപ്പാനാരും പോരാ
കീശധ്വജനുടെ ചിത്തമിളക്കാൻ

കൗശലമെന്തു ചിന്തിച്ചാലും.
41 കിങ്കരഭടരെയയച്ചുടനവനുടെ
ശങ്കരസേവ മുടക്കാമെങ്കിൽ,
സങ്കടമൊന്നു ലഭിക്കയുമില്ലിഹ
ശങ്കവെടിഞ്ഞു നിയോഗിച്ചാലും.''
ആയതു കേട്ടു പറഞ്ഞു സുയോധന—
''നായതിനൊന്നു പ്രയത്നം ചെയ്‌വാൻ
നായന്മാരെക്കൊണ്ടൊരു ഫലമി—
ല്ലായുധമുള്ളവർതന്നെ ചതിക്കും.
കള്ളുകുടിപ്പാനല്ലാതൊന്നിനു
കൊള്ളരുതാത്ത ജളന്മാരേറും
തടിയന്മാരിവർ വീട്ടിലശേഷം
മുടിയന്മാർ ചിലരൊടിയന്മാരും
കടിയന്മാരിവരെന്തിനു കൊള്ളാം?''
''കറുപ്പു തിന്നുന്നവൻ വരുമ്പോൾ
വെറുപ്പു പാരം നമുക്കു തോന്നും
കറുപ്പനാണെങ്കിലും കണക്കെ
പുറത്തുനില്ലെന്നിറക്കി നിർത്തും
മറുത്തു വന്നാലവന്റെ കണ്ണും
അറുത്തുകൊൾവാൻ മടിക്കയില്ലാ
ചെറുപ്പകാലത്തു ഞാൻ വരുത്തി
പൊറുപ്പതിന്നും കൊടുത്തു പെട്ടികൾ
ഇറുപ്പതിന്നും നമുക്കു വെറ്റില
തെറുപ്പതിന്നും തെളിഞ്ഞുനില്ക്കും
ചെറുക്കനും കൾകുടിച്ചു വന്നാൽ
കുറുക്കനെപ്പോലടിച്ചു ദൂരെ—
പ്പുറക്കമാറാകും പ്രകാരം
മറക്കവോളം പുറത്തു നാട്ടിൽ
42 കറുത്തു കീറിപ്പറിച്ചുരുണ്ടും
തെറുത്തുകെട്ടിത്തരക്കെടേണം
നിരത്തിലെന്റെ പുരത്തിലിപ്പോൾ
കരുത്തരായിട്ടൊരുത്തരില്ലാ
സമർത്ഥരെന്നു നടിച്ചു പാരം

തിമിർത്തുനില്ക്കും ജനങ്ങളെക്കൊ–
ണ്ടനർത്ഥമല്ലാതൊരിക്കലില്ല.
പെരുത്ത കാര്യം വരുത്തുവാനി–
ന്നൊരുത്തനേ ഞാനയച്ചുവിട്ടാൽ
അരപ്പണംപോലെനിക്കു കിട്ടാ
നിരപ്പിലെല്ലാം കരസ്ഥമാക്കും
കടുത്തൊരിക്കൽ പിടിച്ചുകെട്ടി
കടുത്തവെയിലിൽ കിടത്തുമപ്പോൾ
അടുത്തതമ്പിക്കടുത്തവൻ വ–
ന്നടുത്തുടൻ വേർപെടുത്തുകൊള്ളും.''
കുറമൊരേടത്തുണ്ടാകുമ്പോൾ
മറവരെസ്സേവിച്ചു പൊറുക്കും;
ജ്യേഷ്ഠനു തിരുവുള്ളക്കേടെന്നു
കേട്ടാലനുജൻ രണ്ടോ നാലോ
കാട്ടുന്നരുതായ്മയാലവരുടെ
പാട്ടിലതായ്‌വരുമെന്നുമൂലം
കൂട്ടത്തിൽ പലരുണ്ടാകുന്നു
കോട്ടം നമ്മുടെ കൂട്ടക്കാർക്കു്
നാട്ടിലിരിക്കും പരിഷകളൊന്നി
കൂട്ടിത്തമ്മിൽ കലഹിക്കുമ്പോൾ
ചോറുകൊടുക്കും യജമാനനെയൊരു
കൂറില്ലാർക്കും നമ്മുടെ നാട്ടിൽ.
43 ഏറ്റുകൊടുപ്പാൻ തോന്നുമെനിക്കി–
പ്പോറകം കാട്ടും തൊഴിലുകൾ കണ്ടാൽ
ഈറവരുമ്പോളിന്നതു ചെയ്യരു–
തെന്നു നമുക്കില്ലെന്നുടെ കണ്ണാ,
എന്തിനു പലരെശ്ശുണ്ഠയിടുന്നു!
കുന്തീസുതനുടെ സേവമുടക്കാ–
നെന്തൊരുപായമതെന്നല്ലാതൊരു
ചിന്ത നമുക്കിഹ ചിന്തമല്ലിപ്പോൾ
"മൂകാസുരനെച്ചൊല്ലിയയച്ചാ–
ലാകാത്തൊരു വഴിയില്ലിഹ ജ്യേഷ്ഠാ!
ഇശ്ശാസനം സാധിക്കുമവൻ'' ഇതി

ദുശ്ശാസനനതും വന്നതുചെയ്തു:
"എങ്കിൽച്ചെന്നു വിളിച്ചുവരത്തിൻ"
മൂകൻ വന്നു വണങ്ങിച്ചൊന്നാൻ:
"മൂകൻ ഞാനിഹ കല്പന കേട്ടാ-
ലൊക്കെച്ചെന്നു ജയിച്ചുവരുന്നേൻ.
നാകം മേദിനി പാതാളവുമിഹ
ലോകം മൂന്നിലുമുള്ള ജനത്തിനു
പാകം വരുവാനുള്ള വിധങ്ങളി-
ലാരകപ്പോലും ഗ്രഹിയാതില്ലാ"
"ശകുനി പറഞ്ഞതു കൊള്ളാം മൂകാ
ശകുനംകൊള്ളാമിനു നിനച്ചാൽ
പലരെക്കൊണ്ടു കവർന്നാലുടനെ
തലപോമെന്നതു ബോധിച്ചാലും
നിർജ്ജനമാകിന ഹരികിരിവനമതി-
ലർജ്ജുനനവിടെ തപംചെയ്യുന്നു.
44 അവനെച്ചെന്നു ജയിച്ചുവരാനു-
നവകാശം വരുമെങ്കിലിദാനീം
കെല്പൊടു ഝടിതി ഗമിക്ക വൊന്നിഹ
കല്പന ഞാൻ പറയുന്നിതു മൂകാ!"
അതുകേട്ടവനും തൊഴുതറിയിച്ചു:
"അതു ഞാൻ സാധിപ്പിച്ചു വരുന്നേൻ
ചതി കൂട്ടീടാൻ നമ്മെക്കാട്ടിൽ
ക്ഷിതിയിലൊരുത്തനുമില്ല നരേന്ദ്രാ
തടിയൻ കിടിയുടെ വടിവു ധരിച്ചട-
നടിയൻ ചെന്നിഹ മടികൂടാതെ
കണ്ണുമടച്ചു തപംചെയ്യുന്നോരു
പാണ്ഡുകുമാരൻതന്റെ ശരീരം
പിരവൊടു ചെന്നു പിളർന്നു വരുന്നു-
ണ്ടെന്നിമിഷംകൊണ്ടസുരവരൻ ഞാൻ."
ഇത്തരമവനൊടു സമയംചെയ്തു
മത്തനതാകിയ മൂകൻ വലിയൊരു
പന്നിത്തടിയനതായിച്ചെന്നൊരു
കുന്നിൻമുകളിലൊളിച്ചു വസിച്ചു

45 അമരവരതനയനുടെയുഗ്രതരതപോബലാൽ
ആകെ മോഹിച്ചുതുടങ്ങി മഹീതലം.
കരടികരിഹരിഹരിണ ശരഭ മഹിഷങ്ങളും
കാട്ടുതീ തട്ടിദ്ദഹിക്കുംകണക്കിനെ
മനുജനുടെ പരവശത വിരവിനൊടു കണ്ടുടൻ
മാമുനീന്ദ്രന്മാർ പുറപ്പെട്ടു മെല്ലവെ.
46 തരണിമുനി, ഹരിണമുനി, കശികമുനിയെന്നിവർ
വാമദേവൻ, ബോധി, നാരദൻ, വ്യാസനും
കലശഭവമുനിതിലക, നധികനിശിതൻ തഥാ
കണ്വൻ പുലസ്ത്യനും പിന്നെ വാല്മീകിയും
പല മുനികളവരധികമതിരയമിയന്നുടൻ
പാർവ്വതീകാന്തനെക്കാണ്മാൻ പുറപ്പെട്ടു
വിരവിനൊടു രജതഗിരിയുടെ മുകളിലേറിനാർ
വിശ്വൈകനാഥനെ വാഴ്ത്തിനിന്നീടിനാർ
ഭുവനപതിവനമതിലവിമലമതി വീരരാം
ഭൂതങ്ങൾ ചെന്നങ്ങുണർത്തിച്ചു മെല്ലവെ:
"അരവകലമതികലയുമണിയുമഖിലേശ്വരാ
ആവലാതിക്കാർ വരുന്നുണ്ടൊരുവിധം
തപിരതരജടമുടിയുമധികമഹ താടിയും,
ചാരുരുദ്രാക്ഷവും യോഗപട്ടങ്ങളും
സുരമുനികൾ പലരുമനപിപജലപാത്രവും
മാമുനിമാരുടെ വേഷം മനോഹരം
വിരവിനൊടു മുനികൾ തവ കഴലിണ വണങ്ങു—
കാലവും പാർത്തു വാഴുന്നു ബാഹ്യാംകണേ." [വാൻ
ഇങ്ങനെയുള്ളൊരുഗിരമാകർണ്യ
കഞ്ജശരാരിയുമരുളിച്ചെയ്തു:
"ആശ്രിതരാകിന താപസവരരെ
ആശുവരുത്തുക വിരവിനോടേ പോയ്"'
കിങ്കരവരരതു കേട്ടുടനേ മുനി—
സംഘങ്ങളെയും ചെന്നു വരുത്തി!
47 മുനിവരരുമതുപൊഴുതു മുഹുരപി നമിച്ചുടൻ
മുഗ്ദ്ധേന്ദുചൂഡനോടേവമോതീടിനാർ:
"പരമശിവ, പുരമഥന, വരദ, കരുണാനിധേ,

പാർവ്വതീകാന്താ, നമസ്തേ! നമോസ്തുതേ!
കനകനിറമുടയഫണിനികരമണികണ്ഡല,
കാലാരി ദേവ! നമസ്തേ! നമോസ്തുതേ!
നിടിലതടനയനപുടനിഹത കുസുമായുധ
നിർമ്മലാകാര! നമസ്തേ! നമോസ്തുതേ!
സകല സുരമുനിമനുജദനുജകുലവന്ദിത!
സർവ്വേശ, ശംഭോ, നമസ്തേ! നമോസ്തുതേ!
48 ദന്തിമഹാസുരനിധനംചെയ്യോരു
നിന്തിരുവടി വടിവോടറിയേണം!
കുന്തീസുതനുടെ നിയമമതാകിന
ചെന്തീക്കനലതിലയ്യോ! ശിവ! ശിവ!
വെന്തിടുന്നു ജഗത്ത്രയമെല്ലാം
നിന്തിരുവടിയറിയാത്തതുമല്ലാ,
ചിന്തിതമാകിയ വരദാനത്തിനു-
മെന്തിഹ താമസമഖിലാധീശ!
ദേവനാം ഭഗവാൻ ത്രിപുരന്മാരുടെ
ദേഹം മുന്നേ ചുട്ടതുമല്ലേ;
തവപദസേവകനാകിയ പാർത്ഥൻ,
ഭുവനംമൂന്നും ഭസ്മമതാക്കും;
അവനും പാരം മേനി മെലിഞ്ഞു,
ശിവനേ! ഒരു പിടിയല്ലേ ഉള്ളൂ;
ദിവസംതോറും കൃശനായാൽ പുന-
രവസാനം വരുവാനടുത്തു;
വരമവനേകീലെന്നല്ലവനുടെ
മരണവുമാശു വരുത്തി മഹേശൻ;
തരമല്ലാത്തവനെസ്സേവിക്കരു-
തെന്നൊരു ദൂഷണമങ്ങു ഭവിക്കും,
എന്തിനു ശിവനെസ്സേവിക്കുന്നു?
ചിന്തിതമൊന്നു ലഭിക്കയുമില്ല,
അന്തം വരുവാനെളുതാം നമ്മുടെ
കുന്തീസുതനു പിണഞ്ഞതുപോലെ
ശത്രുജയത്തിനു ശിവനെക്കണ്ടാൽ
എത്രയുമെളുതെന്നൊരു മുനി ചൊല്ലി

ആയതു നേരെന്നോർത്താത്മ ഭോഷൻ
രാവും പകലും മടികൂടാതെ,
കായക്ലേശം ചെയ്തുതുടങ്ങി
കായും കനിയും കൂടെ വെടിഞ്ഞു
ഊണുമുറക്കവുമൊക്കെ വെടിഞ്ഞൊരു
ത്തൂണുകണക്കെ നിന്നു ജപിച്ചു
ഒട്ടും ശിവനെക്കണ്ടതുമില്ലവ-
നിങ്ങനെ നിന്നു മരിക്കെയുള്ളൂ.
49 സേവിപ്പവരെക്കൂറില്ലാത്തൊരു
ദേവന്മാരെച്ചെന്നു ജപിച്ചാൽ
ഏതും ഫലമെന്നുള്ളപവാദം
കേവലമിന്നു ഭവാനു ഭവിക്കും
നികലപശ്രുതികേൾക്കുംപൊഴുതിൽ,
സങ്കടമടിയങ്ങൾക്ക മഹേശ,
ശങ്കര,ശംഭോ,ശതമഖതനയന
ശങ്കരനായി വരേണം ഭഗവാൻ
ഹര ഹര പുര ഹര പരമശിവ.”

(ലക്ഷ്മീതാളം)

50 “ശ്രീകണ്ഠ, ശിതികണ്ഠ, ശംഭോ ശരണം
ഫണീന്ദ്രമണികണ്ഠ, ജയജയ!
വിശേശ, വിജിതാശ, വിത്തേശസഖ,
പ്രസീദ പരമേശ, ജയ ജയ!”

(കുംഭതാളം)

51 “പരിഹതസുരരിപുമണ്ഡല, ഫണികുണ്ഡല
പരിപാലയ! പാണ്ഡുസുതം,
ജയ ജയ! മനസിജ മദഖണ്ഡന,
ശശിമണ്ഡന, മദവാരണദണ്ഡധര,”

(മല്ലതാളം)

52 “ടങ്കവും മൃഗവും പരശുവും,
തിങ്കളും തിരുനീർഫണികളും.

ഗംഗയും ജടയും പലവിധം
മംഗലാഭരണം തവവിഭോ,
ജയ ജയ, ഹര ഹര,
പുരഹര, പരമശിവ,
ജയ ജയ, ഹര ഹര,

(കണ്ണനാച്ചിതാളം)

53 മനക്കാമ്പിലുറയ്ക്കുന്നവർക്കെല്ലാം കൊടുക്കും
മടിക്കാതെ വരം നീ മഹാദേവ,
പടയും തിടുക്കമായി വരുത്തീടുവാനസ്സും
കൊടുക്കാതിരിപ്പാനെന്തഹോ കാരണം?"
(ജയജയ)

(ചമ്പതാളം)

കരബലം തടിക്കും കുരബലം മുടിക്കും
സുരകുലം പുകഴ്ത്തും വരഫലം കരുത്തും
പലഗുണം വരുത്തും വിജയന്

(പഞ്ചാരിതാളം)

54 "വിജയകരം വിപുലതരം
വിശിഖവരം വിമതഹരം
വിമലമരം വിതര,പരം
വിഹിതവരം, ജയ ജയ
ഹരഹര, പുരഹര, പരമശിവാ"

(അടന്തതാളം)

55 തവവര വരബലംകൊണ്ടും,
ഉത്തരം ശരബലംകൊണ്ടും,
പുനരവൻ കരബലംകൊണ്ടും.
ഘനതരം ഹരിബലംകൊണ്ടും,
ഹരിസുതൻ വരബലംകൊണ്ടും,
വിരുതനായി വരുമതവേണ്ടു."
56 ഇത്ഥം മുനികളുടെ സിദ്ധാന്തമെല്ലാം കേട്ടു
ശശിഖണ്ഡചൂഡൻ മന്ദമന്ദസ്മിതവും തൂകി,

ഉത്തരമൊന്നവർകൾക്കുൾത്താപം തീരുവാനായ്
അത്രമാത്രമെങ്കിലുമൊന്നരുൾചെയ്തീലല്ലേതും
മറ്റും തിരുമനസ്സിൽ പററുന്ന ഭാവമെല്ലാം
കുററംവരാതെകണ്ടു തെററൊന്നു പോക നല്ല
വമ്പുള്ള ഭൃംഗിരിടി വന്നു പുറത്തിരിക്കും
മുമ്പേ ഗമിച്ചുകൊൾകയില്ല നമുക്കെന്നവർ
കുമ്പിട്ടുകൂപ്പി തിരുമുമ്പിൽനിന്നങ്ങു പോന്നു
വമ്പിച്ച താപസന്മാരെല്ലാരുമൊരുമിച്ചു
ചിന്തിച്ചുറച്ചവരും പാർവ്വതീദേവിയുടെ
അന്തികേ ചെന്നുനിന്നുണർത്തിച്ചു വൃത്താന്തങ്ങൾ:
57 "കുന്തീതനയനെത്രനാളുണ്ടു സേവിക്കുന്നു?
നിന്തിരുവടിയേതും ബോധിച്ചില്ലയോ ദേവി?
ചെന്തീക്കണക്കവന്റെ ദേഹം ജ്വലിച്ചീടുന്നു
വെന്തീടുമാറായല്ലോ മൂന്നു ഭുവനങ്ങളും
ഇന്നു മുനികൾ ഞങ്ങൾ ചെന്നങ്ങുണർത്തിച്ചിട്ടും
ഒന്നുമരുൾചെയ്യാഞ്ഞു പോന്നു ഞങ്ങളെല്ലാരും
കുന്നിന്മകളേ നീതാൻ ചെന്നങ്ങുണർത്തിച്ചെന്നാൽ
നന്നായ് ഫലിക്കുമെന്നു തോന്നുന്നു ഞങ്ങൾക്കെല്ലാം
തൃക്കൺമുനകൾകൊണ്ടു ഒക്കാണിക്കുന്നനേരം
മുക്കണ്ണൻ തമ്പുരാന്റെ മുഷ്ക്കൊന്നു താണുപോകും,
ഇക്കണ്ട പുരുഷന്മാർ നെയ്ക്കുംഭംപോലെതന്നെ
മൈക്കണ്ണിമാരെല്ലാരും തീക്കട്ടയെന്നപോലെ
ചൊല്ലെഴുമുള്ളം വിടപാന്മാരരുളുന്ന വാക്കിനാലോ
മോശായ്‌വരുന്നു നീയിളയ്ക്കാതിരുന്നാൽ പോരാ
ശ്രോത്രപ്രിയം പറകമാത്രമല്ലിതു നിന്റെ
നേത്രപ്രസാദമതുമാത്രം പ്രസിദ്ധമല്ലോ,
നേത്രം മൂന്നുള്ളവന്റെ ഗാത്രം പാതിമേടിപ്പാൻ
പാത്രമായല്ലോ നീയും ഗോത്രാധിരാജപുത്രീ"
എന്നതു കേട്ടു ഗിരിനന്ദിനി ഭഗവതി,
മന്ദഹാസവുംചെയ്തു മന്ദമായരുൾചെയ്തു:
"ഇന്നു ഞാൻ മടിയാതെ ചന്ദ്രശേഖരനോടു
എല്ലാമുണർത്തിച്ചീടാമെന്നാലൊഴിയാതെതന്നെ
എന്നാലറിയാമല്ലോ എന്നു പറഞ്ഞുകൂട്ടു

എന്നോടു കോപിക്കുകിലന്നേരം മാറിപ്പോരാം"
58 എന്നതുചെയ്തു ദേവി ചെന്നു ഗിരീശൻമുമ്പിൽ
വന്ദനംചെയ്തു നിന്നാൾ മന്ദഹാസവും തൂകി.

പദം

59 "നിരുപമഗുണവസതേ, ശ്രീനീലകണ്ഠാ
നിശമയ മേ വചനം
സുരവരസുതനെന്തേ വരമരുളീടാത്തൂ?
പുരഹരനാഥാ, വിഭോ (നിരുപമ)
പെരികെക്കാലമുണ്ടർജ്ജുനൻ, ഭർത്താവേ,
പരിചോടെ സേവിക്കുന്നു,
സുരപതിസുതനുടെ പരിഭവം പോക്കുവാൻ
പെരികെയുണ്ടിങ്ങാഗ്രഹം (നിരുപമ)
ഘോരനിയമങ്ങളും കാരണം പാർത്ഥന്റെ
ദേഹം പാരം മെലിഞ്ഞുപോയല്ലോ!
പാരാതെ ചെന്നവനു പാശുപതാസ്ത്രം
നല്കീടണമിന്ദുശേഖര, (നിരുപമ)
ഊണുമുറക്കവുമെല്ലാം വെടിഞ്ഞു കാട്ടിൽ
വാണു തപം ചെയ്തീടുന്നു,
പ്രാണങ്ങൾ പോകുംമുമ്പേ
ബാണം കൊടുത്തീടേണം
ബാണന്റെ വാതിൽ കാത്തവനേ. (നിരുപമ)
തിരുവുള്ളമെങ്കലുണ്ടെങ്കിൽ താമസിയാതെ
സുരപതിസുതനു നൽകേണം
അല്ലായ്കിൽനാഴിക പോലുമിളയ്ക്കാതിരു–
ന്നുപോയാൽ തരക്കേടു വന്നുകൂടുമേ".... (നിരുപമ)
60 ഗിരിവരമകളുടെ കളവചനം
പരിചൊടു കേട്ടിതു പുരമഥനൻ
സരസമൊരുവചനമരുളി മുദാ:
"സരസിജായതദലസമനയനേ,
സുരവരസുതനുടെ മനസ്സിൽ മദം
പെരുതതു കരുതുക ഗിരിതനയേ,
പരവശമവനൊരു തരിമ്പുമില്ലാ

കരളതിലഹമ്മതി കുറവുമില്ലാ
സുരകുലവരനുടെ തനയനെന്നും,
സരസിജശരനൊടു സദൃശനെന്നും,
സരസചരിതങ്ങളിൽ മിടുക്കനെന്നും,
മരുത്തിന്റെ മകനുടെ സഹജനെന്നും,
കുരുപതികളിലേററം പ്രസിദ്ധനെന്നും,
മരുത്തിന്റെ മകനെക്കാൾ വലിപ്പമെന്നും
കരുത്തുള്ള പരിഷയിലധീശനെന്നും,
ഗുരുത്വമുള്ളവർകളിൽ പ്രഥമനെന്നും,
കരത്തിൽ വില്ലെടുത്തോരിൽ പ്രമുഖനെന്നും
ഗുരുക്കന്മാരെക്കാട്ടിൽ പ്രഥിതനെന്നും,
നരകമഥനനൊടു സഖിത്വമെന്നും,
നരപതികളിലേററം പ്രസിദ്ധനെന്നും,
തരുണീകുലമണികൾ രമണനെന്നും,
തരണിഗുണമുടയ പുരുഷനെന്നും,
പൊരുതുവതിന്നതിതരാം വിരുതനെന്നും,
പടുതരമമരരാൽ മതിതനെന്നും
61 ഇത്തരമുള്ളൊരു ഗർവ്വുശമിപ്പാൻ
ഇത്തിരി പാകംവന്നേ തീരു
യുദ്ധംചെയ്തു തളച്ചുവരുമ്പോൾ
ബുദ്ധിയിൽ നല്ല വിവേകവുമുണ്ടാം
പാരംവന്നു പഴുത്തൊരരടുകിന്നു
നീരുംകെട്ടിയുറച്ചു ചമഞ്ഞാൽ
ക്ഷാരം വച്ചുപഴുപ്പിച്ചവിടെ
ഛാരംവച്ചു മുരുതം വന്നാൽ,
വ്യാധിയെടുത്തു കളഞ്ഞതിനകമേ,
ശോധന വന്നാലുടനേതന്നെ
വരളാനുള്ള കഴമ്പുമതിന്മേൽ
പിരളുംനേരം താനേ വരളും
തരളാംബുജദളനയനേ നിന്നൊടു
കരളുപറഞ്ഞീടുന്നൊരു കാര്യം
ദുഷ്ടുകിടക്കെ വരട്ടും വ്രണമതു
പൊട്ടുംപിന്നെയുമൊരു സമയത്തിൽ

ഒട്ടും വൈകാതവനോടു യുദ്ധം
പെട്ടെന്നങ്ങു കണ്ടാലും നീ
എലിയെപ്പോലെയിരിക്കുന്നവനൊരു
പുലിയെപ്പോലെ വരുന്നതു കാണാം,
ഞൊററു വിശന്നു കിടക്കും ഫല്ഗുന–
നേററുവരുമ്പോം ഭൂമി കലുങ്ങും
കാററിന്മകനുടെ സോദരനെന്നു
കാട്ടിത്തരുവൻ കണ്ടാലും നീ
62 കാട്ടാളാകൃതി കൈക്കൊണ്ടിഹ ഞാൻ
വേട്ടയ്ക്കാടി നടക്കുന്നേരം,
കോട്ടം കൂടാതവനോടു സമരം
കൂട്ടവതിന്നും സംഗതിയുണ്ടാം
മട്ടോലുംമൊഴിയാളേ, നീയൊരു
കാട്ടാളസ്ത്രീവേഷമെടുക്ക.
കൂട്ടക്കാരവർ ഭൂതഗണം പല–
കാട്ടാളന്മാർ കൂടെവരേണം
കുംഭോദരനും, കുംഭീധരനും,
കുംഭാണ്ഡകനും, കുംഭീലകനും,
സിംഹീരണനും, ശൂലാംഗ്ലിപനും,
ശൂലാവൃതനും കുംഭികുംഭൻ,
കണ്ഠീവരദൻ, കഞ്ജരജംഘ–
നുഗ്രൻ വീരൻ, ഗണ്ഡകാക്ഷൻ,
കണ്ഠീരവനും ശൃംഗീരിടിയും,
ഘണ്ടാരവനും, മൈപ്പീരജനും,
ഭൃംഗരജന,സുരമർദ്ദനഭദ്രൻ
വീരഭദ്രന,തിഭദ്രന,ഭദ്രൻ,
ഭൈരവൻ, ഭണ്ഡീവരൻ, ഭണ്ഡീകണ്ഠൻ
നന്ദികേശ്വരനിവർക്കെജമാനൻ,
നന്നിതൊക്കെ വനചാരികളാവാൻ,
ശാഖകളായി ചിലരൊട്ടു കരച്ചും,
പോർക്കപോലെ ചിലരൊട്ടു തടിച്ചും,
വെക്കമൊപ്പാടു നടപ്പിനശേഷം,
തക്കമിന്നു മമ വേട്ടകളാടാൻ.”

63 ഇത്തരമരുളിച്ചെയ്തു മഹേശൻ
സത്വരമങ്ങൊരു വനചരനായി!
അത്ര സുവർണ്ണകവർണ്ണശരീരൻ
അത്രവിളങ്ങി വിശേഷമനോജ്ഞം
ജടമുടി നല്ലൊരു തലമുടിയായി
നിടിലത്തിരുമിഴി തിലകമതായി,
ഫണിമണിമാലകൾ പീലികളായി,
ഫണിപതി വാസുകി കടകമതായി,
അസ്ഥികൾ ശംഖാഭരണവുമായി
അത്തൊഴിൽ കണ്ടാലെത്ര മനോജ്ഞം
കരിത്തോൽ നല്ല കറുത്ത ദുകൂലം
വരിത്തോൽ ഉരഗം പൊന്നരഞ്ഞാണം
വെണ്മഴു ശൂലം ചാപം ശരവും
വെണ്മയിലവ പുത്തങ്ങനെയല്ലോ;
കണ്ണിന്മകളുമതിന്നനുകൂലം
കണ്ണിക്കുരുകുലമാലയണിഞ്ഞു
ഒട്ടു കറുത്തൊരു പുടവയുടുത്തു
കൊട്ടയെടുത്തൊരു കോലുമെടുത്തു
ശങ്കരഭാമിനി കൈക്കുട്ടിലങ്ങഥ
ശംബുംമുട്ടവുകൾകൊണ്ടു നിറച്ചു
കൈപ്പമിയന്നൊരു കൈകവിരൽ മുഴവൻ
പിച്ചളമോതിരമിട്ടു വിളങ്ങി:
നടന്നു കാനനതലമതിലൻപൊടു
കടന്നു വേട്ടകൾ തുടങ്ങി നല്ലൊരു
കറുത്ത പട്ടികളുടുത്തുകൊണ്ടിരു–
പുറത്തു തെണ്ടലു നിരത്തിയൻപൊടു
ഉരത്ത കാർമ്മുകമെടുത്തു താൻ കണ
തൊടുത്തു കാനനതടത്തിലെത്തിന
കടുത്ത പന്നികളുടനെ പോത്തുകൾ
അടക്കമെന്നിയെ നടക്കുമാനുകൾ
തുടങ്ങിയിങ്ങനെ മൃഗങ്ങളിൽ ചില–
തുടങ്ങി ലീലകളൊടുങ്ങി കേഴകൾ
64 പാണ്ടൻനായുടെ പല്ലിനു ശൌര്യം

പണ്ടേപ്പോലെ ഫലിക്കുന്നില്ല
പണ്ടിവനൊരു കടിയാലൊരു പുലിയെ-
ക്കണ്ടിപ്പുളു ഞാൻ കണ്ടറിയുന്നേൻ;
കാളൻനായും കാട്ടിൽവരുമ്പോൾ
കോളല്ലാതൊരു പേടിത്തുടങ്ങും
വീട്ടിൽവരുന്നവരെപ്പലരെക്കടി-
ക്കൂട്ടിയ ചണ്ടക്കാരനെ ഞാനൊരു
കൂട്ടിലതാക്കിച്ചങ്ങലയിട്ടഥ
പൂട്ടിപ്പിന്നെക്കഞ്ഞികടിക്കും;
വെള്ളു വാവായെന്നു വിളിച്ചാൽ
തൊള്ളു തുറന്നു പറന്നുവരും താൻ
കള്ളനു തുള്ളിക്കഞ്ഞികൊടുപ്പാ-
നുള്ളൊരുപായം കാണുന്നില്ലാ
കാററുംകൊണ്ടവനെപ്പൊഴുമിങ്ങനെ
കുററൻപോലിറയത്തുകിടക്കും
തിന്മാനല്ലാതൊന്നിനുപോലും
നമ്മുടെ വീട്ടിൽ കാണ്മാനില്ലാ
വണ്ണൻവാഴകളൊക്കെ തടിച്ചൊരു
പൊണ്ണൻനായുണ്ടെന്നുടെ വീട്ടിൽ
അന്നുമാത്രം ചോറുണ്ടവിടവ-
ന്നുണ്ണുമ്പോൾ നല്ലതുളകൊട്ടകം;
പന്നിയിറച്ചികൾ പണ്ടേ വേണ്ടാ
മുന്നിലകൊണ്ടൊരു പൊറുതിയുമില്ലാ
കററിച്ചെവിയൻ നായെക്കൊണ്ടൊരു
കററംപറവാൻ കാണ്മാനില്ല
വേട്ടയ്ക്കായി വിളിക്കുംനേരം
ചേട്ടക്കാരനു ചെവിയും കേളാ
വേട്ടക്കാർക്ക് വിളിച്ചുകൊടുത്താൽ
ചേട്ടൻ കേട്ടാൽ കലശലുകൂട്ടം,
65 ഇത്തരമൊരുവക കാട്ടാളന്മാർ
ചിത്തരസേന പറഞ്ഞു ചിരിച്ചും;
ഒക്കച്ചാടിക്കൊട്ട തകർത്തും
ബദ്ധപ്പെട്ടു നടന്നു തിമർത്തും

ഓടിവരുന്ന മൃഗങ്ങളെയെല്ലാം
കുത്തിക്കൊന്നു കളിച്ചുപുളച്ചും
ചത്ത മൃഗത്തെക്കെട്ടിയെടുത്തും
മത്തഗജത്തെച്ചെന്നു തടുത്തും
വരിയൻ പുലിയെച്ചുരികകൾകൊണ്ടും
കരടിമൃഗത്തെപ്പരിഘംകൊണ്ടും
ദന്തികുലത്തെക്കുന്തംകൊണ്ടും
ബാലമൃഗത്തെ വേലുകൾകൊണ്ടും
വ്യാഘ്രകുലത്തെച്ചക്രംകൊണ്ടും
വ്യാളമൃഗത്തെ വാളുകൾകൊണ്ടും
മർക്കടവരരെക്കർക്കടകൊണ്ടും
ഗന്ധമൃഗത്തെ ഗദയെക്കൊണ്ടും
ഖഡ്ഗമൃഗത്തെ ഖഡ്ഗംകൊണ്ടും
കണ്ഠീരവരെ ഭുശുണ്ഡികൾകൊണ്ടും
കാട്ടും പടലും കട്ടത്തിലകൊണ്ടും
തെരുതെരെയവരെ വധിച്ചുതുടങ്ങി
വിരുതുപെരുത്തൊരു ഹരഭൃത്യന്മാർ
തടിയൻപന്നിയെ വെടിവെപ്പാനാ-
യൊരുവൻ ചെന്നൊരു പടലിലൊളിച്ചു
പടലിൽക്കണ്ടു പന്നിയതെന്നോർത്തു
ഉടനൊരു വെടിയും വച്ചാനുടനേ
തടിയൻ വെടികൊണ്ടവിടെ മറിഞ്ഞു;
ഓടിച്ചെന്നിതു വെടിവച്ചവനും
മർത്ത്യനല്ലിവനയ്യോ! നമ്മുടെ
മക്കടെ മാതുലനിങ്ങനെ കർമ്മം
മലയന്മാരൊരു ദിക്കിൽ ചെന്നു
വലയുംകെട്ടിപ്പാർക്കുംനേരം
കലയെക്കണ്ടു ഭയപ്പെട്ടൊരുവൻ
തലയും കമ്പിട്ടോടിപ്പോയി
66 വലയിൽപ്പെട്ടു വലഞ്ഞതു കണ്ടു
മലയനൊരമ്പു പ്രയോഗിച്ചുടനേ
തലയിൽക്കൊണ്ടു തറച്ചുവിറച്ചൊരു
ഫലമില്ലാതെ മരിച്ചാൻ മോഷൻ

നായന്മാരുടെ നായാട്ടികല-
പായം പലവിധമിങ്ങനെയുണ്ടാം
ആയതിനൊന്നും സംഗതിയില്ല, വി-
നായകജനകൻ കളിയാടുമ്പോൾ.
67 കാട്ടാളരാജന്മാരും കാട്ടാളസ്ത്രീയും തന്റെ
കൂട്ടാളിവൃന്ദത്തോടെ വേട്ടവിനോദം പൂണ്ടു
കുന്തീകുമാരനുടെ അന്തികംതന്നിൽച്ചെന്നു
പന്തിനിരന്നുനിന്നങ്ങതിയും വന്നണഞ്ഞു;
തടിച്ചോരു പന്നിവേഷം നടിച്ചോരു മൂകാസുരൻ
കടുത്തോരുകോപത്തോടെടുത്തു പാർത്ഥനെക്കൊൽ-
വാൻ
ഉരത്തപന്നിക്കൂറന്റെ പെരുത്ത ഘോഷങ്ങൾ കേട്ടു
കരുത്തുള്ളർജ്ജുനൻതന്റെ ഗുരുത്വംകൊണ്ടുനേരം
അഴിച്ചു സമാധിനേത്രം മിഴിച്ചുനോക്കുന്നനേരം
ഉറച്ചു തന്നുടെ ദേഹം മറച്ചുകൊണ്ടൊരു ശത്രു
പതിച്ചു നമ്മെക്കൊല്ലുവാൻ കതിച്ചുവന്നിതു മൂഢൻ
വധിപ്പാൻ വരുന്നവനെ വധിച്ചാൽ മദ്ഗുരുനാഥൻ
വിധിച്ച കർമ്മങ്ങൾക്കേതും വിരോധവുമില്ല നൂനം
പടുതാപമോടേവം ചിന്തിച്ചെടുത്തു ഗാണ്ഡീവം
കൈയി-
ലെടുത്തു നല്ലോരു ബാണം തൊടുത്തു കോപം നടിച്ചു
68 ഘോണിത്തടിയനെ നോക്കിയയച്ചോരു
ബാണമതുൽക്കടമക്കിടിതന്നുടെ
ഘോണം ചെന്നു പിളർന്നുനേരം
പ്രാണങ്ങൾക്കു പ്രയാണമടുത്തു
സംഗതികൊള്ളുമെന്നുറച്ചി-
ട്ടംഗജരിപുവും ബാണമയച്ചു;
പൃഷ്ഠേ ചെന്നു തറച്ചോരു ബാണം
പൃഷ്ഠം ഝടിതി പിളർന്നു തിരിച്ചു
വന്നു പതിച്ചൊന്നാശു കിരീടി
ചെന്നു കരത്തിലെടുത്തോരു സമയം
വന്നു സമീപേ നിന്നു കിരാതൻ
ഒന്നു കയർത്തു പറഞ്ഞുതുടങ്ങി!

“നമ്മുടെ ബാണം മോഷ്ടിപ്പാനോ
ഉൾത്തിരി വന്നു തപംചെയ്യുന്നു
അമ്പുകളില്ല നിനക്കെന്നാലതി-
നമ്പുകൾകൊണ്ടു വരുത്തിടാമൊ നീ
അമ്പൊടു നമ്മോടു യാചിച്ചാൽ പ-
ത്തമ്പതുകണകൾ തരുന്നുണ്ടിഹ ഞാൻ
കട്ടുകവർന്നാലുടനേതന്നെ
വെട്ടും തലയതു സംശയമില്ലാ;
ഉള്ളു നിനച്ചിഹ കണ്ണടച്ചൊരു
കള്ളൻ നിന്നു തപംചെയ്യുന്നു
കൊള്ളാമിതുമിന്നിതു വഴിപോക-
ർക്കുള്ള ധനങ്ങൾ പിടിച്ചുപറിപ്പാൻ
പകൽ കഴിവോളം കപ്പാനൊന്നും
കഴിവില്ലാഞ്ഞു തപോധനഭാവം
അർക്കൻ പോയി മറഞ്ഞൊരു സമയേ
തസ്കരണത്തിനു സമയം നോക്കും.
69 ദിക്കുകളൊക്കെ നടന്നു ദിനേശ-
നരികംതുമ്പേ വന്നു കളിക്കും
കണ്ണടച്ചു വിചാരിക്കുന്നു
പൊന്നുള്ളേടം പണമുള്ളേടം
പെണ്ണുള്ളേടമതല്ലാതിന്നൊരു
നിനവില്ല നിനക്കെന്തൊരു കഷ്ടം!
നാണം കൂടാതല്ലോ നമ്മുടെ
ബാണം കട്ടവനേതിൽ കൂട്ട്?
ആണുങ്ങൾക്കു പിറന്നവനെങ്കിൽ
പ്രാണനെക്കാൾ നാണം വലുതു.”
വ്യാധവചസ്സുകൾ കേട്ടുടനപ്പോൾ
ക്രോധമിയന്നരുൾചെയ്തു കിരീടി:
“നില്ലെട വേടാ! നിന്നുടെ പല്ലുകൾ
തല്ലിയുതിർപ്പാൻ ഞാൻ മതിയാകും
ഇല്ലൊരു സംശയ”മെന്നു പറഞ്ഞു
വില്ലുവലിച്ചു കലച്ചു കിരീടി
നല്ലൊരുബാണമെടുത്തു തൊടുത്തു

മുല്ലശരാരിക്കിട്ടഥ വിട്ടു
മെല്ലം പിഴതാതവനുടെ നേരെ
ചെല്ലുന്നതു കണ്ടംബരചാരികൾ
അല്ലൽ മുഴുത്തു വിരണ്ടു തുടങ്ങി
തെല്ലു കലുങ്ങീലന്തകവൈരി;
വില്ലിൽത്തന്നെ കൊണ്ടവനുടെ ബാണം
തല്ലിയൊടിച്ചു പൊഴിക്കിന്ന കണ്ടു
അതു കണ്ടപ്പോഴതിപരുഷത്തോ-
ടതിലധികം ശരവർഷം ചെയ്തു.
അതിശയമവനുടെ ശരനികരത്താൽ
കതിരവനുടെ കിരണങ്ങൾ മറഞ്ഞു;
70 നാടു നടുങ്ങി നാലു നിലയും കലുങ്ങി മാനം
കലയും നടുങ്ങി, തമ്മിൽ കലഹം മുഴുത്ത നേരം
മലമകളുടനേരം തലയുഴിഞ്ഞു കുത്തു-
മുലയും ഇളമ്പിപ്പുന്ന കലഹം ശമിപ്പിക്കാനായ്
പല വാക്കമതുകൾ ചെയ്തു ഫലമില്ലെന്നോർത്തുമാറി
പരിചോടെ പാർവ്വതിയും കലശൽ പിന്നെയുമേറി
മലമകൾ ഭഗവതി പുനരതുചെയ്തു
വലരിപുസുതനുടെ ബാണമശേഷം
മലർസമമാകുന്നതളിച്ചെയ്തു
മലർശരനായി മഹേന്ദ്രതനൂജൻ
ശരധിയിലൊരു ശരമില്ലാതാകെ-
ന്നതുംചെയ്തു ഗിരിനന്ദിനിയപ്പോൾ
ഇല്ലെന്നാകിൽ ശരവും വേണ്ടാ
നല്ല തരം പുനരെന്നു കിരീടി
വില്ലുവലിച്ചഥ തല്ലു തുടങ്ങി
മുല്ലശരാരിയെ വിരവൊടു പാർത്ഥൻ
ഹരനുടെ ജടയിൽ കുടികൊണ്ടീടിന
സുരനദിയാകിയ ഭഗവതിയപ്പോൾ
വലരിപുസുതനുടെ വില്ലുപിടുങ്ങി-
ത്തരസാതന്നുടെ തിരയിലൊളിച്ചു
പാപം പോയൊരു സമയേ വിജയൻ
കോപംപൂണ്ടു മരങ്ങൾ പറിച്ചു

താപസവന്ദിതനാകിയ ശിവനെ
താഡനപീഡനമന്നു തുടങ്ങി
ത്രീക്ഷണനും ഹരിസുതനും തമ്മിൽ
വൃക്ഷംകൊണ്ടുമടിച്ചുപിടിച്ചും
വട്ടം തിരിക ചവുട്ടുക മുട്ടുക
കട്ടയിലിട്ടു ചവുട്ടിയുതട്ടുക
തള്ളുക കിള്ളുക തങ്ങളിലിങ്ങനെ
തള്ളിയലഞ്ഞു വലഞ്ഞു കിരീടി.

71 തല്ലും ചവിട്ടും കൊണ്ടങ്ങെല്ലും പൊടിഞ്ഞു പിന്നെ
പല്ലുംകൊഴിഞ്ഞു മദമെല്ലാം ശമിച്ചു പാർത്ഥൻ
വല്ലാതെ ഭൂമൌ വീണാൻ വില്ലാളിമാരിൽ മുമ്പൻ
അല്ലൽ മുഴുത്തു പാർത്ഥനുള്ളിൽ വിചാരം പൂണ്ടു:
ചാരുമൂർത്തേ, ഗൌരീനാഥ, കാരുണ്യാംബുരാശേ നാഥാ
കാരുണ്യം കുറവാനെന്തു കാരണം ശംഭോ?
എത്രനാളുണ്ടയ്യോ! ഞാനും സേവിച്ചുകൊണ്ടിരിക്കുന്നു
ഇത്രനാളുമെന്റെ കാമം പൂരിച്ചില്ലയോ!
കേടനേകമുണ്ടെന്നാലും കേവലം നീ ശിക്ഷിയാതെ,
വേടനെക്കൊണ്ടെന്നെത്തല്ലിക്കൊല്ലിക്കുന്നെന്തേ?
അത്രയല്ല കാട്ടാളന്റെ തല്ലുകൊണ്ടും കുത്തുകൊണ്ടും
എത്രയും തളർന്നു ദേഹം ധാത്രിയിൽ വീണു,
നാൽവർകൂട്ടം സഭതന്നിൽ വാലെടുപ്പാനുള്ളമൂലം
ബാലചന്ദ്രചൂഡാ, നീതാൻ കാരണം ശംഭോ!
കർണ്ണനും ശകുനിയുമാകർണ്ണനംചെയ്യുന്നേരം
കർണ്ണസൗഖ്യം വന്നുകൂടും കൗരവന്മാർക്കും,
ഊററക്കാരൻ പാർത്ഥൻ പോരിൽ
തോററുപോൽ വേടനോടെന്നേ—
റേററവും കുറവായ്*വന്നു നൂററുപേർ കേട്ടാൽ.

72 "കൃതപാ മുത്തികയാ കഥഞ്ചന പൃഥാ—
പുത്രസ്ത്രിണേത്രാകൃതിം
ക്ഷേത്യാ യോതി സമച്ഛിനത്തു കൃതവാൻ
പത്രാണി തത്രാമരാൻ
ചിത്രം തത്ര കിരാതപുംഗവശിരോ
രുഷ്ടാനി സന്ദൃഷ്ടവാൻ;

തത്ത്വവേദ്യകലാജഡോപി ച മൂഢോ–
ന്നോരണ്യപര്യാപ്ലുനാൽ.”

73 മൃത്തികകൊണ്ടൊരു ശിവലിംഗത്തെ
തത്ര ധരിത്രിയിലങ്ങുളവാക്കി
തത്ര പഴുത്തുകൊഴിഞ്ഞു കിടക്കും
പത്രമെടുത്തുടനർച്ചനചെയ്തു;
മൃത്തികലിംഗംതങ്കൽ വണങ്ങി
മൃത്യുഞ്ജയനെസ്തുവ തുടങ്ങി:
മൃത്യുഞ്ജയ ജയ! ശങ്കരശംഭൊ;
ഇത്ഥം തൊഴുതു വണങ്ങിന പാർത്ഥൻ
പത്രമതെല്ലാം വേടൻതന്നുടെ
മസ്തകസീമനി കാണാറായി

74 എന്തൊരു വിസ്മയമെന്നു വിചാരി–
ച്ചന്തികസീമനി ദേവം വേടനെ
മുഴുവൻ നോക്കിക്കാണുന്നേരം
മഴുവും മാനും പുരിജടമുടിയതി–
ലൊഴുകും സുരനദിതന്നുടെ തിരയതിൽ
മുഴുകും ചന്ദ്രകലയും തുമ്പയു–
മളികംതന്നുടെ തിരുമിഴിയുടെ വടിവും
തിരുനാസികയും തൃക്കണ്ണിണയും
തിരുമുഖവും മൃദുമന്ദസ്മിതവും
ഗളരുചിതലവും തിരുമാറിടവും
ഉദരം നാഭീകുഹരം കടിതട–
മതിരമണീയം ഫണികാഞ്ചിഗുണം
കരിചർമ്മാംബരമൂരുദ്വയവും
പരിമൃദുജാനുകജംഘായുഗവും
തിരുവടിമലരും നഖപംക്തികളും
ഗിരിമകൾതാനും കരിമുഖനാറുമുഖ–
നുടനേ ഹരിഹരസുതനും വേട്ട–
ക്കൊരുമകനും ബഹുഭൂതഗണങ്ങളു–
മൊരുമിച്ചങ്ങനെ കാണാറായി;
“പങ്കജശരനുടെ ഹുംകൃതി തീർത്തോരു
ശങ്കര, ജയ ജയ! സങ്കടമഹര,

ഒന്നും ഗ്രഹിയാതെ ഞാൻ ചെയ്തോരപരാധങ്ങൾ
എല്ലാം ക്ഷമിച്ചുകൊൾക! കല്യാണകരശംഭോ!
75 അംഗങ്ങളടിയത്തിനെന്നുമിളക്കാവല്ല;
അങ്ങു വന്നു വന്ദിപ്പാനിന്നു ശക്തിയുമില്ല;
മഞ്ജുളനേത്രാ വന്ദേ! ഗംഗാഭൂഷണാ വന്ദേ!
തുംഗാനന്ദദേവ വന്ദേ! മംഗല്യാകാര വന്ദേ!"
76 അതിശയഭക്ത്യാ വിവശനതാകിയ
ഹരിസുതവചനം കേട്ടു ഗിരീശൻ,
മതിതളിർ തെളിവോടു ചെന്തു കരംകൊ-
ണ്ടതിമോദേന പിടിച്ചെഴുന്നേല്പി-
ച്ചംഗമശേഷം തൊട്ടുതലോടി
തുംഗപരാക്രമപുഷ്ടിവരുത്തി;
പുംഗവകേതനനാകിയ ഭഗവാ-
നംഗജശാസനനിതമരുൾചെയ്തു:
"വത്സ! ധനഞ്ജയ, തുംഗകളേബര!
വത്സരമനവധി ജീവിച്ചീടുക!
മത്സരമുള്ള രിപുക്കളെയെല്ലാം
ഭസ്മമതാക്കാൻ നീ മതിയാകും;
ഭീമസഹോദരനാകിയ നിന്നുടെ
ഭീമപരാക്രമമറിവാനായി,
ഭീമകിരാതശരീരം പൂണ്ടു,
ഭീമതരം ബഹുയുദ്ധം ചെയ്തു;
സോമകുലോത്തമനാകിയ നിങ്കൽ
പ്രേമപ്രീതി വരുന്നു നമുക്കു";
കാമാധികസുകുമാരനെ നിന്നെ,-
ക്കാണ്മാനിത്തൊഴിലൊക്കെയെടുത്തു
പാശുപതാസ്ത്രം വാങ്ങുക തവ ഹിത-
മാശു ലഭിക്കും ഫല്ഗുനവീരാ!
77 കർണ്ണസുയോധനമുഖ്യാരികളാം
അർണ്ണവമാശു കടപ്പാൻ നല്ലൊരു
കപ്പൽ മരക്കലമെന്നുടെ ബാണം
കെല്പോടുകൊണ്ടു ഗമിക്ക ധനഞ്ജയ!"
പുരരിപുഭഗവാനിതമരുൾചെയ്തു

ശരവും വരവും ദാനം ചെയ്തു
ഗിരിജകളോടും പ്രമഥാദികളോടു-
മണ്ടു ഗമിച്ചു മറഞ്ഞ ദശായാം
തിരയിൽ മറച്ചൊരു വില്ലു ലഭിപ്പാൻ
സുരനിമ്നഗയെസ്സേവ തുടങ്ങി:
78 "നമസ്തേ ഗംഗാദേവ്യൈ തുഭ്യം രണത്തിൽ മയാ കൃതമാം
സമസ്താപരാധമെല്ലാം ക്ഷമിച്ചു വരം നല്കേണം;
അരികളെ വെല്വതിന്നായ്" പരമശിവൻ നല്കിയ
ശരമിതു പാശുപതം പഴയതായാം വില്ലില്ലാഞ്ഞാൽ."
79 ഇത്തരം സ്തുതി കേട്ടു സത്വരം പ്രസാദിച്ചു
ഉത്തമനാമവനോടുത്തരമരുൾചെയ്തു:
"വില്ലാളിവീര പാർത്ഥാ വില്ലിതാ ധരിപ്പാലും!
മല്ലീശരാന്തകനെസ്സേവിച്ചു വസിപ്പാലും!"
ഇത്തരം വരം നല്കി സത്വരം മറഞ്ഞവൾ.
80 സുരവരനരുളാൽ രഥവും കൊണ്ടു
സുരവരസൂതൻ മാതലി വന്നു,
പെരുകിന മോദം കൈക്കൊണ്ടുടനേ
സുരവരസൂനു രഥമതിലേറി
സുരലോകം പ്രതി യാത്ര തുടങ്ങി
കുരുകുലകമലദിനേശൻ പാർത്ഥൻ.
മംഗലമിക്കഥ കേൾക്കുന്നോർക്കും
മംഗലമനവധി വന്നുഭവിക്കും.





